# ക്രൈസ്തവ കാഹളം

മാർച്ച് 2014



## നിയോഗങ്ങളുടെ നടുവിൽ

അഭിമുഖം
കർദ്ദിനാൾ
മാർ ബസേലിയോസ് ക്ലീമീസ്
കാതോലിക്കാ ബാവ



## നല്ല ഇടയന്റെ ഒരു വർഷം

*Hearty Congratulations*

# CBCI
# Office Bearers

CARDINAL MAR BASELIOS CLEEMIS
PRESIDENT





ARCHBISHOP MAR ANDREWS THAZHATH
VICE PRESIDENT I



ARCHBISHOP FELIP NERI FERAO
VICE PRESIDENT II



ARCHBISHOP ALBERT D'SOUZA
SECRETARY GENERAL



BISHOP JOSHUA MAR IGNATHIOS
CHAIRMAN
COMMISSION FOR EDUCATION
AND CULTURE



BISHOP MAR JOSEPH
KALLARANGATTU
CHAIRMAN
COMMISSION FOR DOCTRINE

# ക്രൈസ്തവ കാഹളം

മാർച്ച്
2014
വാല്യം. 75 ലക്കം1







## ഇതളുകളിൽ




# വി ലവ് യൂ പാപ്പാ....

ഞങ്ങൾക്കിഷ്ടമാണീ പാപ്പായെ . ഒരിക്കൽ ഫെയ്സ്ബുക്കിൽ ഫ്രാൻസിസ് പാപ്പായുടെ ഒരു ചിത്രവും പ്രസംഗവും പോസ്റ്റ് ചെയ്തപ്പോൾ അതിനടിയിൽ എന്റെ ഒരു സുഹൃത്ത് കുറിച്ചിട്ട വാക്കുകളാണിവ. പ്രശസ്തമായ ഒരു സോഫ്റ്റ്‌വെയർ കമ്പനിയിൽ വളരെ ഉയർന്ന ജോലിയിലിരിക്കുന്ന ഈ ചെറുപ്പക്കാരൻ കത്തോലിക്കനോ. ക്രിസ്ത്യാനിയോ പോലുമല്ല. നമ്മുടെ പൊതുസമൂഹം വളരെ അടുത്ത് അനുധാവനം ചെയ്യുന്ന വ്യക്തിയാണ് ഫ്രാൻസിസ് മാർപാപ്പ. അദ്ദേഹം വി. പത്രോസിന്റെ പിൻഗാമിയായി ചുമതലയേറ്റെടുത്തിട്ട് ഒരു വർഷം പൂർത്തിയാകുന്നു. 2013 മാർച്ച് 13 വത്തിക്കാനിൽ രാത്രി 7 മണിയോട് കൂടി സിസ്റ്റൈൻ ചാപ്പലിന്റെ പൂകക്കുഴലിൽ വെളുത്ത പുക കണ്ടപ്പോൾ ചത്വരത്തിൽ തടിച്ചുകൂടിയ ലക്ഷങ്ങൾക്കിടയിൽ ഞാനും ഉണ്ടായിരുന്നു. ശക്തമായ മഴയും അതിനെക്കാൾ ശക്തമായ തണുപ്പും. കോൺക്ലേവ് നടന്ന എല്ലാ ദിവസവും ഒരു വടിയും പിടിച്ച് ഫ്രാൻസിസ്ക്കർ സന്ന്യാസികളെ പോലെ ഒരു വൃദ്ധൻ ചാക്കു വസ്ത്രം ധരിച്ച് നിഷ്പാദുകനായി മുട്ടിന്മേൽ നിന്നു പ്രാർത്ഥിക്കുന്നു. അനേകർ ജപമാലചൊല്ലുന്നു പുതിയ പാപ്പ ആരായിരിക്കും എന്ന ആകാംക്ഷ നിറഞ്ഞ വർത്തമാനങ്ങൾ അങ്ങിങ്ങായി നടക്കുന്നതിനിടയിലാണ് ഈ മനുഷ്യന്റെ മൗനമായ പ്രാർത്ഥന. പലരുടെയും ശ്രദ്ധ അയാളിലേക്കായി. ഇതിനിടയിൽ ബാൽക്കണിയിലെ കർട്ടനുകൾ ഒന്നനങ്ങി. പരിപൂർണ്ണ നിശബ്ദത. കർദ്ദിനാൾ ത്വറാൻ പ്രഖ്യാപിച്ചു ഹബേമൂസ് പാപ്പാ നീണ്ടകരഘോഷം. ഹോർഗേ, മാരിയോ, ബർഗോളിയോ, ഫ്രാൻസിസ് തുടങ്ങി അദ്ദേഹം പറഞ്ഞതു മുഴുവൻ മനസ്സിലായത് കുറച്ചു പേർക്കു മാത്രം. അതിനാൽ കൈയ്യടിയുടെ തീവ്രത കുറഞ്ഞു. ആളുകൾ കൂടുതൽ ആകാംക്ഷയിലായി. അധികം പരിചയം ഇല്ലാത്ത പേരാണ് കേട്ടത്. പുതിയ പാപ്പ ബാൽക്കണിയിലെത്തി. എവിടെയും കണ്ടുപരിചയമില്ലാത്ത ഒരു മുഖം. സാധ്യതാ പട്ടികയിലൊന്നും കണ്ടിട്ടില്ല ആ മുഖം. എനിക്കുവേണ്ടി പ്രാർത്ഥിക്കുവിൻ എന്ന് പറഞ്ഞുകൊണ്ട് തടിച്ചുകൂടിയ ജനങ്ങളുടെ മുന്നിൽ അദ്ദേഹം തലകുനിച്ചപ്പോൾ ഒരിക്കൽ പോലും കേട്ടിട്ടില്ലാത്ത ഒരാൾക്ക് വേണ്ടി ദൈവത്തിന്റെ മുമ്പിൽ നന്ദി പറഞ്ഞു. പറഞ്ഞറിയിക്കാനറിയാത്ത ഒരു പ്രത്യേക അനുഭൂതിയാണ് ആ സമയം ഉണ്ടായത്. അന്നേരവും ഈ മാർപാപാപ്പ ആരാണ്? എവിടെ നിന്നാണ്? പൂർണ്ണമായും മനസ്സിലായില്ല. കൂടെയുണ്ടായിരുന്ന മലയാളി വൈദിക വിദ്യാർത്ഥികൾ കരുതിയിരുന്ന ഇന്റർനെറ്റ് സൗകര്യം ഉപയോഗിച്ച് കൃത്യമായും പാപ്പയുടെ പേരും രാജ്യവും ഒക്കെ മനസ്സിലാക്കിയിട്ടായിരുന്നു ചത്വരത്തിൽ നിന്നും മടങ്ങിയത്. പുതിയ ഒരു ബോധ്യവും. മനുഷ്യൻ തെരഞ്ഞെടുക്കുന്നതല്ല, ദൈവം തന്റെ ഹൃദയത്തിൽ സൂക്ഷിക്കുന്നത്. ദൈവം നമുക്ക് തരുമ്പോൾ ഏറ്റവും നല്ലതേ തരൂ. അതാണ് പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ. വി ലവ് യൂ പാപ്പാ.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



## പിതൃമൊഴി

# നൂറ്റാണ്ടിന്റെ മഹാദാനം

ഈ നൂറ്റാണ്ടിൽ ദൈവം ലോകത്തിനു നൽകിയ വലിയ ദാനമാണ് ഫ്രാൻസിസ് മാർപാപ്പാ. കത്തോലിക്കാ സഭയുടെയും ക്രൈസ്തവ സമൂഹത്തിന്റെയും അതിർത്തികൾപ്പുറത്ത് ലോകജനതയുടെ മനസാക്ഷി സംരക്ഷകനും ശബ്ദവുമായി മാറിയിരിക്കുന്നു പരി. ഫ്രാൻസിസ് മാർപാപ്പ. ഇരുതല വാളിന്റെ മൂർച്ചയുള്ള ആ വാക്കുകൾ ആശ്വാസ വാക്കുകൾക്കപ്പുറം കർമ്മപഥത്തിലേക്കു നമ്മെ പിടിച്ചിറക്കുവാൻ ശക്തിയുള്ളവയാണ്. ഏറ്റവും അനയോജ്യവും ആനുകാലികവുമായ സുവിശേഷ പ്രഘോഷണമാണ് ഫ്രാൻസിസ് മാർപാപ്പ നിർവഹിക്കുന്നത്. നമ്മുടെ കർത്താവിന്റെ ജീവിതത്തിലേക്ക് നമ്മെ അതിവേഗം കൂട്ടിക്കൊണ്ടുപോകുവാൻ പരിശുദ്ധ പിതാവിന്റെ വാക്കുകൾക്കും പ്രവർത്തിക്കും സാധിക്കുന്നു. തന്റെ പരിമിതികൾ തിരിച്ചറിയുന്നിടത്താണ് ഒരാളുടെ കർത്തവ്യ നിർവ്വഹണം ആരംഭിക്കുന്നത്. ഫ്രാൻസിസ് മാർപാപ്പയെ സംബന്ധിച്ച് ഇത് ഏറ്റവും അന്വർത്ഥമാണ്. ഒരിക്കൽ വിശുദ്ധ കുർബാന മദ്ധ്യേ പിതാവ് പറഞ്ഞു യേശുവിനെ അറിയുവാൻ നമുക്ക് മൂന്ന് വഴികളുണ്ട്. അതിലൊന്ന് അവനെക്കുറിച്ച് പഠിച്ചുകൊണ്ട് നമുക്ക് അവനെ മനസ്സിലാക്കുവാൻ കഴിയും. രണ്ടാമതായി അവനോടു പ്രാർത്ഥിച്ചുകൊണ്ട് നമുക്ക് അവനെ അറിയുവാൻ കഴിയും. മൂന്നാമതായി അവൻ ജീവിച്ചതുപോലെ ജീവിച്ചുകൊണ്ട് അവനെ മനസ്സിലാക്കുവാൻ സാധിക്കും. നമ്മുടെ സുരക്ഷിതത്വങ്ങളിൽ നിന്ന് പുറത്തു വന്ന് അവൻ ജീവിച്ചതുപോലെ ജീവിച്ച് നമുക്കവനെ അറിയുവാൻ സാധിക്കും. ഇതുപോലെ നിരന്തരമായി നമ്മെ പുതിയ ഉൾക്കാഴ്ചകളിലേക്ക് നയിക്കുന്ന ഈ പിതാവ് നമുക്ക് ദൈവം നൽകിയ അമൂല്യ ദാനമാണ്. കഴിഞ്ഞ ഒരു വർഷത്തിനിടയിൽ പരിശുദ്ധ പിതാവുമായി നടത്തിയ കൂടിക്കാഴ്ചകളെല്ലാം എന്നെ വിസ്മയിപ്പിക്കുന്ന അനുഭവങ്ങളായിരുന്നു. പരി. പിതാവിന് പൗരസ്ത്യ സഭകളോടുള്ള സമീപനവും ബന്ധവും ഏറെ ഹൃദ്യമാണ്. എല്ലാറ്റിന്റെയും കേന്ദ്രം ദൈവമാണന്ന മനോഹര ആശയം കിഴക്കൻ സഭകൾ കൈമോശം വരാതെ ഇന്നും അഭംഗുരം കാത്തുസൂക്ഷിക്കുന്നു. കിഴക്കിന്റെ വെളിച്ചവും ഉണർവും നമുക്കിന്നും ആവശ്യമാണെന്ന് പരിശുദ്ധ പിതാവ് പറയുമായിരുന്നു. ആദ്യ വർഷം തന്നെ അദ്ദേഹം ക്രിസ്തീയ ജീവിതത്തിന്റെ നേർക്കാഴ്ചയാണ് നമുക്ക് കാണിച്ചു തരുന്നത്. സാമ്പത്തിക നേട്ടത്തിനോ അധികാരത്തിനോ സൽപ്പേര് വർദ്ധിപ്പിക്കുന്നതിനോ ഉപകാരമില്ലാത്ത ആരെയും എനിക്ക് വേണ്ടായെന്ന് ചിന്തിക്കുന്ന സ്വാർത്ഥ ചിന്തയുടെ ലോകത്തിൽ അവശരായ വൃദ്ധജനങ്ങളും വെളിച്ചം കാണാത്ത കുട്ടികളും പാർശ്വവത്കരിക്കപ്പെട്ട ജനകോടികളും മാർപാപ്പായുടെ കരവലയത്തിലും ദൃഷ്ടിയിലും ഹൃദയത്തിലും നിറഞ്ഞുനിൽക്കുകയാണ്. കത്തോലിക്കാ സഭയുടെ വിശ്വാസപ്രമാണങ്ങൾ മാറ്റി എഴുതിക്കൊണ്ടല്ല മറിച്ച് വിശ്വാസസത്യങ്ങൾ ഹൃദ്യവും ലളിതവും വിനയാന്വിതവുമായ സമീപനങ്ങളിലൂടെ മറ്റുള്ളവർക്ക് ബോധ്യപ്പെടുത്തിക്കൊണ്ടാണ് ഫ്രാൻസിസ് മാർപാപ്പ നമ്മെ മാനസാന്തരത്തിലേക്ക് ക്ഷണിക്കുക. അതീവ വിനയത്തോടും ഹൃദയ നൈർമല്യത്തോടും കൂടി ഇടപെടുന്ന പരിശുദ്ധ പിതാവ് നമ്മുടെ ഇടയിലെ ദൈവത്തിന്റെ സാന്നിദ്ധ്യം നിരന്തരമായി ഓർമപ്പെടുത്തുന്നു. അനുഗ്രഹീതമായ ഒരു ഓർമപ്പെടുത്തൽ. താനൊരാൾ വിചാരിച്ചാൽ ലോകത്തെ മാറ്റുവാൻ കഴിയുമോ, എന്നു വിചാരിച്ച് മാറി നിൽക്കുകയല്ല, തനിക്കു ലോകത്തെ മാറി ചിന്തിക്കുവാൻ പ്രേരിപ്പിക്കുവാൻ കഴിയുമെന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചു. അദ്ദേഹത്തിന്റെ ഈ വിശ്വാസമാണ് ലോകത്തിന്റെ പ്രതീക്ഷ. ഈ പ്രതീക്ഷയിലാണ് ഇനി നാം മുന്നോട്ട് പോകുന്നത്. ലോകത്തിലും സഭയിലും കാതലായ മാറ്റത്തിന്റെ ധ്വനികൾ നമുക്കു കേൾക്കുവാൻ കഴിയും.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# നിയോഗങ്ങളുടെ നടുവിൽ




തയ്യാറാക്കിയത് ഫാ. ബോവസ് മാത്യു



**കഴിഞ്ഞ ഒരു വർഷത്തിനിടയിൽ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അഭിവന്ദ്യ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവായെ ദൈവം ഭരമേൽപ്പിച്ച നിയോഗങ്ങൾ നിരവധിയാണ്. സാർവ്വത്രിക സഭയിലെ രാജകുമാരൻമാരുടെ ഗണത്തിലേക്കുയർത്തപ്പെട്ട അദ്ദേഹത്തെ, തുടർന്ന് റോമിലെ പൗരസ്ത്യ തിരുസംഘത്തിലേക്കും മതാന്തര സംവാദത്തിനു വേണ്ടിയുള്ള പൊന്തിഫിക്കൽ കൗൺസിലിലേക്കും മാർപാപ്പ നിയോഗിച്ചു. ഏറ്റവും പ്രായം കുറഞ്ഞ കർദ്ദിനാൾ എന്ന പ്രത്യേകത, അടുത്ത ബാച്ച് കർദ്ദിനാൾമാർ ചുമതലയേൽക്കുമ്പോഴും ക്ലീമീസ് ബാവായ്ക്ക് സ്വന്തം. 2013 ഡിസംബറിൽ കേരള കത്തോലിക്കാ മെത്രാൻ സംഘത്തിന്റ ദ്വൈവാർഷിക സമ്മേളനത്തിൽ അതിന്റെ പ്രസിഡന്റായി അദ്ദേഹം തെരെഞ്ഞെടുക്കപ്പെട്ടു. മലയോര കർഷകരുടേയും മൽസ്യ തൊഴിലാളികളുടേയും പ്രശ്നത്തിൽ, കേന്ദ്ര നേതൃത്വത്തെ കണ്ട് ശക്തമായ ഇടപെടലുകൾ നടത്തുവാൻ അദ്ദേഹത്തിന് സാധിച്ചു. ഇതിനിടയിലാണ് പ്രധാനമായി ഡോ. മൻമോഹൻസിംഗ്, ഇൻഡ്യയുടെ ഐക്യവും അഖണ്ഡതയും കാത്തുസൂക്ഷിക്കുവാൻ രാജ്യത്തിന്റെ പ്രഥമ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു ആരംഭിച്ച ദേശീയോദ്ഗ്രഥന സമിതിയിൽ സംസ്ഥാന മുഖ്യമന്ത്രിമാർക്കൊപ്പവും തെരെഞ്ഞെടുക്കപ്പെട്ട മറ്റു രാഷ്ട്രീയ നേതാക്കൾക്കൊപ്പവും വിശിഷ്ട വ്യക്തികളുടെ പട്ടികയിൽ കർദ്ദിനാൾ ക്ലിമീസ് ബാവായെ നിയമിച്ചത്. ഒരു സഭാദ്ധ്യക്ഷനായിരിക്കുമ്പോഴും രാജ്യത്തിന്റെ പൊതുതാൽപ്പര്യങ്ങളോട് അദ്ദേഹം പുലർത്തിയ സമീപനങ്ങൾക്ക് ദേശീയ തലത്തിൽ ലഭിച്ച അംഗീകാരം! 2014 ഫെബ്രുവരി 5 മുതൽ 12 വരെ ഇൻഡ്യയിലെ കത്തോലിക്കാ മെത്രാൻമാർ ഒരുമിച്ചുകൂടി ഭാരത സഭയുടെ അമരത്തേക്ക്, സി.ബി.സി.ഐ യുടെ അദ്ധ്യക്ഷനായി അഭിവന്ദ്യ ബാവാ തിരുമേനിയെ തെരെഞ്ഞെടുത്തു. കൂടുതൽ ഭാരിച്ച ഉത്തരവാദിത്തങ്ങളിലേക്ക് നിയോഗിക്കപ്പെടുമ്പോഴും ജോലിഭാരത്തെയോർത്ത് ഉൽക്കണ്ഠപ്പെടാതെ എല്ലാം ദൈവ മഹത്വത്തിനായി സമർപ്പിക്കുന്നു, ദൈവ രാജ്യത്തിന്റെ ശുശ്രൂഷകൾക്കായി സ്വയം സമർപ്പിച്ച് ദൈവത്തിൽ കൂടുതൽ ആശ്രയിക്കുന്നു. മേജർ അതിരൂപതയിലെ വൈദിക പട്ടാഭിഷേകത്തിന്റെയും ഏഴു നവ വൈദികരുടെ പ്രഥമ ദിവ്യബലിയർപ്പണത്തിന്റെയും തിരക്കുകൾ കഴിഞ്ഞ് പുതിയ കർദ്ദിനാൾ മാരുടെ സ്ഥാനാരോഹണത്തിനും മാർപാപ്പാ വിളിച്ചു കൂട്ടിയ കർദ്ദിനാളൻമാരുടെ യോഗത്തിലും സംബന്ധിക്കുന്നതിനായി റോമിലേക്ക് പുറപ്പെടുന്നതിനു മുൻപ് തന്റെ പുതിയ നിയോഗങ്ങളെക്കുറിച്ച് ചോദിച്ച നാലു ചോദ്യങ്ങൾക്ക് ബാവാ തിരുമേനി മറുപടി പറയുന്നു.**

***കേരള കത്തോലിക്കാ മെത്രാൻസംഘത്തിന്റെ പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുകയാണല്ലോ? ഈ ചുമതലയിലേക്ക് വരുമ്പോൾ എന്തെല്ലാമാണ് പിതാവിന്റെ പരിഗണനാ വിഷയങ്ങൾ?***

അപ്പസ്തോലിക പാരമ്പര്യമുള്ള മൂന്ന് വ്യക്തിഗത സഭകളുടെ കൂട്ടായ്മയാണ് കേരള കത്തോലിക്കാ സഭ. വ്യക്തി സഭകളെന്ന നിലയിൽ വർഷങ്ങളായി നമ്മുടെ നാടിന്റെ മുഖ്യധാരയിൽ നിന്നുകൊണ്ട് നൽകിക്കൊണ്ടിരിക്കുന്ന ശുശ്രൂഷകൾ പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. എന്നാൽ കൂടുതൽ കൂട്ടായ്മയിൽ



ഊന്നിയുള്ള മുന്നേറ്റത്തിന് പ്രാമുഖ്യം കൊടുക്കേണ്ടതായിട്ടുണ്ട്. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായുടെ ആഹ്വാന പ്രകാരം സഭയെ കൂടുതൽ സുവിശേഷാത്മകവും സഭാ ശുശ്രൂഷകൾ കൂടുതൽ ഹൃദ്യവും ലളിതവുമാക്കാൻ ശ്രദ്ധിക്കും. സഭ കേരളമാകെ പടർന്നു പന്തലിച്ചിരിക്കുന്നു. അതിനാൽ കേരളത്തിന്റെ ഭൂപ്രകൃതിയുമായി ബന്ധപ്പെട്ട് ഉയർന്നു വന്നിരിക്കുന്ന പ്രശ്നങ്ങൾ സഭ കൂടി അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളാണ്. മലയോര കർഷകരുടെയും തീരദേശവാസികളുടെയും നിലനിൽപ്പിനെ തന്നെ ബാധിക്കുന്ന വിഷയങ്ങളിൽ ഗവൺമെന്റിന്റെ സത്വരമായ ഇടപെടലുകൾ ഉണ്ടാകുന്നതിനായിട്ടുള്ള പരിശ്രമങ്ങൾക്ക് മുൻഗണന നൽകും. ദളിത് വിഭാഗത്തിലും മറ്റ് സാമൂഹിക പിന്നോക്കാവസ്ഥ അനുഭവിക്കുന്നവരുമായ സഭാമക്കളുടെ ഉന്നമനത്തിനായിട്ടുള്ള പ്രവർത്തനങ്ങൾ ത്വരിതപ്പെടുത്തും. സമീപ കാലത്ത് കേരളത്തിലെ പൊതു അന്തരീക്ഷത്തിൽ അഭിലഷണീയമല്ലാത്ത ഒരു സാമുദായിക ധ്രുവീകരണം നടന്നിട്ടുണ്ട്. ഇവിടെ ബന്ധങ്ങൾ ഊട്ടിയുറപ്പിക്കുന്ന ഒരു വലിയ ശുശ്രൂഷ സഭയ്ക്ക് ചെയ്യാനായിട്ടുണ്ട്. സമൂഹത്തിലെ എല്ലാവരെയും പ്രത്യേകിച്ച് നമ്മുടെ പരിഗണന ഏറ്റവും ആവശ്യമുള്ള ദുർബലരെ, വിഭാഗീയതക്കപ്പുറത്തേക്ക്, സ്നേഹിക്കുവാൻ സഭയ്ക്ക് വലിയ കടമയുണ്ട്. വളരെ വിശാലമായ സൗകര്യങ്ങളാണ് ആരോഗ്യ മേഖലയിൽ സഭയും മറ്റിതര സമൂഹങ്ങളും നൽകുന്നത്. എങ്കിലും പാവപ്പെട്ട ആളുകളെ സംബന്ധിച്ച് ചികിൽസ ഒരു പേടിസ്വപ്നമായിരിക്കുന്നു. ഇതിനൊരു പരിഹാരം ആവശ്യമാണ്. സാധാരണക്കാർക്കു കൂടി പ്രാപ്യമായ ഒരു ചികിൽസാ സംവിധാനം രൂപപ്പെടുത്തേണ്ടതിനെക്കുറിച്ച് ആലോചിക്കേണ്ടിയിരിക്കുന്നു.

***ഭാരത കത്തോലിക്കാ മെത്രാൻസംഘത്തിന്റെ (CBCI) തലവനായി തെരെഞ്ഞെടുക്കപ്പെട്ടിരിക്കുകയാണല്ലോ. നിയോഗത്തെ എങ്ങനെ വിലയിരുത്തുന്നു? എന്തെല്ലാമാണ് പുതിയ പരിപാടികൾ?***

ഭാരതത്തിലെ കത്തോലിക്കാസഭ മൂന്നു വ്യക്തിസഭകളിലെ 167 രൂപതകളിലായി വ്യാപിച്ചു കിടക്കുന്നു. വലിപ്പത്തിൽ ലോകത്തിലെ നാലാമത്തെ എപ്പിസ്കോപ്പൽ കോൺഫറൻസാണ് ഇൻഡ്യയിലേത്. ഭാരതത്തിലെ ജനസംഖ്യ നോക്കുമ്പോൾ ഇവിടെ സഭ ഒരു ന്യൂനപക്ഷമാണ്. പക്ഷേ അതിന്റെ ഉൽക്കണ്ഠ ലോകത്തിലെ മറ്റനേകം സ്ഥലങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ വളരെ ചെറുതാണ്. പുരാതനമായ നമ്മുടെ സംസ്കാരം ഇതര മതസമൂഹങ്ങളോടു പുലർത്തിയ വിശാലമായ ബന്ധത്തിന്റെ സൽഫലങ്ങളാണ് നാം അനുഭവിക്കുന്നത്. എന്നാൽ ഇവിടെ ചില സ്ഥലങ്ങളിൽ ഇൻഡ്യയുടെ മതേതര സ്വഭാവത്തെ ഹനിക്കുന്ന തരത്തിൽ ക്രിസ്ത്യൻ ന്യൂനപക്ഷങ്ങളോടു ക്രൂരമായി പെരുമാറുന്ന ഒറ്റപ്പെട്ട സംഭവങ്ങളുണ്ട്. നമ്മുടെ രാജ്യത്തിന്റെ മതേതരത്വം, ജനാധിപത്യം, സംസ്കാരം ഇവ നിലനിൽക്കേണ്ടത് രാജ്യത്തിന്റെ സുസ്ഥിരതക്കുതന്നെ അത്യാവശ്യമാണ്. ഇതിനെ തകർക്കുന്ന ഏതു മുന്നേറ്റത്തേയും ചെറുക്കേണ്ടത് ഈ രാജ്യത്തെ സ്നേഹിക്കുന്ന ഏതൊരാളുടെയും കടമയാണ്. ഈ കർത്തവ്യ നിർവ്വഹണത്തിൽ സഭാമക്കളെ ഒരുമിച്ച് നിർത്തുകയെന്ന വലിയ ദൗത്യം ഭാരതസഭയ്ക്കുണ്ട്. രാഷ്ട്രത്തിന്റെ പുനർനിർമ്മാണ പ്രക്രിയയിൽ സഭാമക്കളെ പ്രത്യേകിച്ച് യുവജനങ്ങളെ ഉൾച്ചേർക്കാൻ ആവശ്യമായ കർമ്മ പദ്ധതികൾ ആവിഷ്കരിക്കേണ്ടതായിട്ടുണ്ട്. ഈ ഉൾച്ചേരൽ കേവലം കക്ഷിരാഷ്ട്രീയ പ്രവർത്തനമായി ചുരുങ്ങുവാൻ പാടില്ല. അഴിമതിയും സ്വജനപക്ഷപാതവും കൊടികുത്തി വാഴുന്ന ഒരു വ്യവസ്ഥിതിയിൽ



സുവിശേഷ മൂല്യങ്ങൾ ഉയർത്തിപ്പിടിക്കുന്ന പൊതുപ്രവർത്തകരുടെ ഒരു നിര ഇവിടെ വളർന്നു വരേണ്ടതായിട്ടുണ്ട്. സംഭാഷണത്തിന്റെയും, സംവാദത്തിന്റെയും, പങ്കുവയ്ക്കലിന്റെയും പ്രവർത്തന ശൈലിക്ക് സഭ ആക്കം കൂട്ടണം. പ്രത്യേകിച്ച് ബഹുമത പശ്ചാത്തലമുള്ള നമ്മുടെ രാജ്യത്ത് സംവാദത്തിന്റെ മാർഗ്ഗം കൂടുതൽ വളരേണ്ടിയിരിക്കുന്നു. ഭരണഘടന നൽകുന്ന അവകാശങ്ങൾ നിഷേധിക്കപ്പെട്ട ദളിത് വിഭാഗത്തിൽപ്പെട്ട നമ്മുടെ സഹോദരങ്ങളുടെ അവകാശങ്ങൾ പുനസ്ഥാപിച്ചു കിട്ടേണ്ടതായിട്ടുണ്ട്. ഭാരതസഭ ഏറെ പ്രതീക്ഷയോടെ കാത്തിരിക്കുന്ന ഒന്നാണ് പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുടെ സന്ദർശനം. പലതരത്തിലുള്ള അഭ്യൂഹങ്ങൾ കേൾക്കുന്നതല്ലാതെ, പ്രത്യേകിച്ചുള്ള ഒരു സ്ഥിരീകരണം ഇനിയും ഉണ്ടായിട്ടില്ല. അതിലേക്കുള്ള ഔപചാരികതകൾ നിവർത്തിയാക്കേണ്ടതായിട്ടുണ്ട്. പരിശുദ്ധ പിതാവിനെ ഇത്തവണ കണ്ട് വ്യക്തിപരമായി ഇക്കാര്യം അറിയിക്കും.

***പ്രധാനമന്ത്രി ഡോ. മൻമോഹൻസിംഗ് രാജ്യത്തിന്റെ ദേശീയോദ്ഗ്രഥന സമിതിയിൽ (National Integration Council) പിതാവിനെ നിയമിച്ചതിനെക്കുറിച്ച്?***

രാജ്യം എന്നെ ഏൽപ്പിച്ച ഒരു വലിയ നിയോഗവും ഉത്തരവാദിത്തവുമായി ഞാനിതിനെ കാണുന്നു. രാജ്യത്തിന്റെ അഖണ്ഡതയും ഐക്യവും കാത്തുസൂക്ഷിക്കുന്നതിനുള്ള ജാഗ്രത നാമേവരും പുലർത്തേണ്ടതായിട്ടുണ്ട്. നാം ഒരു പ്രത്യേക സഭാവിഭാഗമായിരിക്കുമ്പോഴും രാജ്യത്തിന്റെ മുഖ്യധാരയിൽ നിൽക്കുകയും, പൊതുസമൂഹത്തിന്റെ നന്മയ്ക്കായി പ്രവർത്തിക്കുകയും ചെയ്തതിനുള്ള അംഗീകാരം കൂടിയായി ഞാനിതിനെ മനസ്സിലാക്കുന്നു. കൂടുതൽ ക്രിയാത്മകമായ ഉത്തരവാദിത്തങ്ങളിലേക്കുള്ള ക്ഷണം കൂടിയാണിത്. നമ്മുടെ മാതൃരാജ്യത്തോടുള്ള പ്രതിബദ്ധത നമ്മെ സംബന്ധിച്ച് ഏറ്റവും പ്രധാനപ്പെട്ടതാണ്. സ്വതന്ത്ര ഭാരതത്തോടുള്ള അവിഭാജ്യമായ ബന്ധം നാം അഭംഗുരം കാത്തു സൂക്ഷിക്കണം. രാജ്യത്തിന്റെ ഐക്യത്തിനും അഖണ്ഡതയ്ക്കും തടസ്സമുണ്ടാക്കുന്ന വിഷയങ്ങൾ വരുമ്പോൾ അതിലേക്ക് അധികാരികളുടെ ശ്രദ്ധ കൊണ്ടുവരുന്നതിനുള്ള നിയോഗം കൂടിയാണ് ഈ നിയമനം.

***പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ തിരഞ്ഞെടുക്കപ്പെട്ടിട്ട് ഒരു വർഷം തികയുകയാണല്ലോ. അദ്ദേഹത്തെ തെരഞ്ഞെടുത്ത കോൺക്ലേവിലെ അംഗമെന്ന നിലയിലും സാർവ്വത്രിക സഭയുടെ ഭരണത്തിൽ അദ്ദേഹത്തിന്റെ സഹചാരി എന്ന നിലയിലും കഴിഞ്ഞ ഒരു വർഷക്കാലത്തെ പരിശുദ്ധ പിതാവിന്റെ പ്രവർത്തനങ്ങളെ എങ്ങനെയാണ് നോക്കിക്കാണുന്നത്?***

സാർവത്രിക സഭയ്ക്ക് ഓരോ കാലഘട്ടത്തിലും ദൈവം വിശുദ്ധ പത്രോസിന്റെ സിംഹാസനത്തിൽ അനുയോജ്യരായ പിതാക്കൻമാരെയാണ് നൽകിയിട്ടുള്ളത്. അവരെല്ലാവരും വളരെ വ്യത്യസ്ഥമായ ജീവിത സാഹചര്യങ്ങളിൽ നിന്നും, ജീവിതാനുഭവങ്ങളിൽ നിന്നുമാണ് ഈ ശുശ്രൂഷയിലേക്ക് തെരെഞ്ഞെടുക്കപ്പെട്ടിട്ടുള്ളത്. അതുകൊണ്ടു തന്നെ മാർപാപ്പമാരെ പരസ്പരം താരതമ്യം ചെയ്യുന്നതിൽ അർത്ഥമില്ല. ജോൺപോൾ രണ്ടാമൻ വന്നത് പോളണ്ടിലെ പരുക്കൻ ജീവിത യാഥാർത്ഥ്യങ്ങളുടെ നടുവിൽ നിന്നുമാണ് രണ്ടാം ലോകമഹായുദ്ധത്തിന്റെയും, കമ്മ്യൂണിസത്തിന്റെയും തിക്ത അനുഭവങ്ങൾ ശരീരത്തിലും മനസ്സിലും ഏറ്റുവാങ്ങിയ പശ്ചാത്തലമാണ് അദ്ദേഹത്തിന്റേത്. ജർമ്മനിയിലെ ബവേറിയ, കത്തോലിക്കാ വിശ്വാസത്തിൽ ആഴപ്പെട്ടിട്ടുള്ള ഭൂപ്രദേശമാണ്. അവിടെ നിന്നും വരുന്ന ബനഡിക്ട് പതിനാറാമൻ അഗാധമായ പാണ്ഡിത്യത്തിന്റെയും ആഴമായ ദൈവശാസ്ത്ര ഉൾകാഴ്ചകളുടെയും ഉടമയാണ്. ലാറ്റിൻ അമേരിക്കൻ രാജ്യങ്ങളുടെ നീറുന്ന പ്രശ്നങ്ങളും പ്രത്യേകിച്ച് ദാരിദ്യവും ഉള്ളിൽ പേറിക്കൊണ്ടാണ് പരിശുദ്ധ





ഫ്രാൻസിസ് മാർപാപ്പ വിശുദ്ധ പത്രോസിന്റെ ശ്ലൈഹിക ശുശ്രൂഷയിലേക്ക് വരുന്നത്. ഓരോ മാർപാപ്പയും കാലഘട്ടത്തിനനുയോജ്യരാകുന്നതും സഭയ്ക്ക് അനുഗ്രഹമാകുന്നതും ഈ വ്യത്യസ്ഥത കൊണ്ടുകൂടിയാണ്.

ബനഡിക്ട് പതിനാറാമൻ മാർപാപ്പയുടെ സ്ഥാനത്യാഗത്തിനുശേഷം പുതിയ മാർപാപ്പയെ തെരെഞ്ഞെടുക്കാൻ ലോകമെമ്പാടുമുള്ള കർദ്ദിനാളൻമാർ കോൺക്ലേവിനായി ഒത്തുചേർന്നപ്പോൾ പരിശുദ്ധാത്മാവിന്റെ അനുഭവവേദ്യമായ ഇടപെടലാണ് കണ്ടത്. ലോകം നിശ്ചയിക്കുന്നവരെ മാറ്റിനിർത്തി ദൈവം നിശ്ചയിക്കുന്നവർ ക്രമേണ കടന്നുവരുന്ന കാഴ്ചയാണ് കാണാൻ കഴിഞ്ഞത്. ഈ കാലഘട്ടത്തിൽ സഭയെ നയിക്കുവാൻ ഏറ്റവും അനുയോജ്യനായ വ്യക്തിയെയാണ് പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുടെ തെരെഞ്ഞെടുപ്പിലൂടെ ദൈവം കണ്ടെത്തിയത്. പരിശുദ്ധ പിതാവ് പ്രകടമാക്കുന്ന പിതൃ സഹജമായ വാൽല്യവും സ്നേഹവും പ്രത്യേകിച്ച് ദുർബലരായിരിക്കുന്ന വൃദ്ധരോടും, കുഞ്ഞുങ്ങളോടും, രോഗികളോടും അത് എടുത്തു പറയേണ്ടതാണ്. അവരെ തന്നോടു ചേർത്തു നിർത്തുക വഴി സഭയുടെ മുഖ്യധാരയിൽ അവർക്ക് ഇടം കൊടുക്കാനാണ് പരിശുദ്ധ പിതാവ് പരിശ്രമിക്കുന്നത്. ലാളിത്യത്തിന്റെ അനുഭവം വാക്കുകളിലും ഇടപെടലുകളിലും വ്യക്തമാണ്. ഓരോ സന്ദർശനത്തിലും ലാളിത്യത്തിന്റെ നേർക്കാഴ്ചകളാണ് എനിക്കു കാണാൻ സാധിച്ചത്. അദ്ദേഹത്തിന്റെ ശുശ്രൂഷയെക്കുറിച്ച് അദ്ദേഹത്തിന് വ്യക്തമായ ബോധ്യവുണ്ട്. There is nothing to hide, nothing to be afraid of. പരിശുദ്ധ പിതാവിന്റെ സുരക്ഷയെ കുറിച്ച് ഓർമ്മിപ്പിച്ചപ്പോൾ അദ്ദേഹം എന്നോടു പറഞ്ഞു I am not at all afraid of death; are you afraid of death? ലോകത്തിൽ നന്മ വർദ്ധിപ്പിക്കുന്ന വലിയ അത്ഭുതമാണ് പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ.





## ബിഷപ്പ് ഫിലിപ്പോസ് മാർ സ്തേഫാനോസ്

തിരുവല്ല അതിരൂപത സഹായ മെത്രാനും കട്ടപ്പന മേഖലയുടെ അദ്ധ്യക്ഷനുമാണ്

മൂന്നാം സഹസ്രാബ്ദത്തിന്റെ രണ്ടാം ദശകത്തിൽ സാർവത്രിക സഭയ്ക്ക് നവ-നവീനമായ അനുഭവങ്ങളും അനുഗ്രഹങ്ങളും പ്രദാനം ചെയ്തുകൊണ്ട് പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ ലോകത്തിന്റെ മുഴുവൻ ശ്രദ്ധാകേന്ദ്രമായിരിക്കുന്നു. മഹാപണ്ഡിതനും പരിശുദ്ധനുമായ ബനഡിക്ട് മാർപാപ്പയുടെ ചരിത്രം സൃഷ്ടിച്ച സ്ഥാനത്യാഗം ലോകത്തെ മുഴുവൻ അത്ഭുതപ്പെടുത്തി. അദ്ദേഹത്തിന്റെ പിൻഗാമിയായി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുടെ തെരെഞ്ഞെടുപ്പും അദ്ദേഹത്തിന്റെ വ്യക്തിത്വവും സന്ദേശവും ജീവിതവും ലോകത്തെ വിസ്മയിപ്പിക്കുന്നു. ഏറെ ആദരവോടും സ്നേഹത്തോടും കൂടെയാണ് ലോകവും സഭയും ഫ്രാൻസിസ് മാർപാപ്പയെ ദർശിക്കുന്നത്.

തെരെഞ്ഞെടുക്കപ്പെട്ട നിമിഷം മുതൽ നേതൃത്വ ശുശ്രൂഷയുടെ വേറിട്ട ശൈലികൾ നൽകി അദ്ദേഹം ലോകത്തെ അനുഗ്രഹിക്കുന്നു. ആദ്യത്തെ പൊതുദർശന സന്ദർഭത്തിൽ ലോകത്തെ മുഴുവൻ അനുഗ്രഹിക്കുവാൻ നിയോഗിക്കപ്പെട്ടയാൾ. സർവ്വരുടെയും പ്രാർത്ഥനാസഹായം അപേക്ഷിച്ചുകൊണ്ട് ലോകത്തിന്റെ മുൻപിൽ തലവണങ്ങി നിൽക്കുന്ന വിശ്വരൂപം എത്ര മനോഹരമാണ്! തുടർന്നുള്ള അദ്ദേഹത്തിന്റെ ഓരോ പ്രവർത്തനങ്ങളും ജീവിതശൈലികളും തികച്ചും വേറിട്ട അനുഭവങ്ങളാണ്. അദ്ദേഹത്തിന്റെ തനതായതും അനന്യവുമായ ജീവിതശൈലികളും സന്ദേശങ്ങളുമാണല്ലോ 2013 ലെ  മാൻ ഓഫ് ദ ഇയർ  ആയി തെരെഞ്ഞെടുക്കപ്പെടുവാൻ ഇടയാക്കിയത്.

അദ്ദേഹത്തിൻറെ പ്രബോധനങ്ങളും സന്ദേശങ്ങളും മാതൃകകളും സമകാലിക സഭയിലും സമൂഹത്തിലും ചർച്ചാവിഷയമായിരിക്കുന്നു. അദ്ദേഹത്തിന്റെ ജീവിതം അനേകർക്ക് പ്രചോദനവും മാതൃകയുമാണ്. ഫ്രാൻസിസ് മാർപാപ്പയുടെ പ്രസക്തിയും അദ്ദേഹം നൽകുന്ന പ്രതീക്ഷകളും അപഗ്രഥിക്കുവാനും തിരിച്ചറിയുവാനും പൊതുസമൂഹത്തിനും സഭയ്ക്കും സാധിക്കണം. അതിനായി അദ്ദേഹത്തിന്റെ ജീവിതവും പ്രബോധനങ്ങളുമാണ് ആധാരമാക്കേണ്ടത്. ഫ്രാൻസിസ് മാർപാപ്പയുടെ നയപ്രഖ്യാപനവും കർമ്മപരിപാടിയുമായി നമുക്ക് ലഭിക്കുന്നഅതുല്യ രേഖയാണ് അദ്ദേഹമെഴുതിയ സുവിശേഷത്തിന്റെ ആനന്ദം  എന്ന അപ്പസ്തോലിക ലേഖനം. മാർപാപ്പ നൽകുന്ന പ്രതീക്ഷകൾ കണ്ടെത്തുവാനായി അതിലൂടെ ഒരെത്തിനോട്ടം മതിയാകും. വളരെ പ്രസക്തമായ ചുരുങ്ങിയ കാര്യങ്ങൾ സൂചിപ്പിക്കട്ടെ.

> അദ്ദേഹത്തിന്റെ ജീവിതം അനേകർക്ക് പ്രചോദനവും മാതൃകയുമാണ്. ഫ്രാൻസിസ് മാർപാപ്പയുടെ പ്രസക്തിയും അദ്ദേഹം നൽകുന്ന പ്രതീക്ഷകളും അപഗ്രഥിക്കുവാനും തിരിച്ചറിയുവാനും പൊതുസമൂഹത്തിനും സഭയ്ക്കും സാധിക്കണം. അതിനായി അദ്ദേഹത്തിന്റെ ജീവിതവും പ്രബോധനങ്ങളുമാണ് ആധാരമാക്കേണ്ടത്.

**സുവിശേഷത്തിന്റെ ആനന്ദം**

‘‘സുവിശേഷത്തിന്റെ ആനന്ദം യേശുവിനെ അഭിമുഖീകരിക്കുന്ന എല്ലാവരുടെയും ഹൃദയങ്ങളിലും ജീവിതത്തിലും കവിഞ്ഞൊഴുകുന്നു. അവിടുത്തെ രക്ഷയുടെ വാഗ്ദാനം സ്വീകരിക്കുന്ന എല്ലാവരും പാപത്തിൽ നിന്നും ഭാവത്തിൽ നിന്നും ആന്തരിക തുല്യതയിൽ വിമോചിക്കപെടുന്നു. യേശുവിനോടൊപ്പം ഈ ആനന്ദത്തിൽ മുദ്രിതമായ സുവിശേഷവൽക്കരണത്തിന്റെ ഒരു നൂതന അധ്യായം സമാരംഭിക്കുന്നതിന് ക്രിസ്തീയ വിശ്വാസികളെ പ്രോൽസാഹിപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.’’ (No. 1) മാർപാപ്പ നൽകുന്ന പ്രതീക്ഷയുടെ സമഗ്രത ഈ വാക്കുകളിൽ കണ്ടെത്തുവാൻ കഴിയും.



### ആധുനിക ലോകത്തിന്റെ ധാർമ്മിക മോചനം

ആധുനിക ലോകത്തിന്റെ ധാർമ്മിക അപജയങ്ങളെ അദ്ദേഹം ശക്തമായി അപലപിക്കുന്നു. "സ്വയം സംതൃപ്തവും എന്നാൽ അത്യാഗ്രഹമുള്ളതുമായ ഹൃദയത്തിൽ നിന്ന് ആവിർഭവിക്കുന്ന ശൂന്യതാബോധവും തീവ്രവുമായ മാനസിക വ്യഥയും നിരർത്ഥകമായ സുഖങ്ങൾക്കു വേണ്ടിയുള്ള പരക്കം പാച്ചിലും പരുക്കനായ മന:സാക്ഷിയുമാണ് ഇന്നത്തെ ലോകത്തിന്റെ വിപത്ത്" എന്ന് പരിശുദ്ധ പിതാവ് പഠിപ്പിക്കുന്നു. ആധുനിക ഉപഭോഗ-കച്ചവട- മരണ സംസ്കാരത്തെ അപഗ്രഥിച്ചുക്കൊണ്ട് അദ്ദേഹം അപലപിക്കുന്നു. "ഈ അന്തരികാവസ്ഥയിൽ മറ്റുള്ളവർക്ക് സ്ഥാനം ഉണ്ടാവില്ല. ദരിദ്രർക്ക് ഇടമുണ്ടാവില്ല. ദൈവത്തിന്റെ ശബ്ദം കേൾക്കുകയുമില്ല. നന്മ ചെയ്യാനുള്ള ആഗ്രഹം മന്ദീഭവിക്കുന്നു. ഈ അവസ്ഥ ക്രിസ്തീയമല്ല, ദൈവേഷ്ടമല്ല, മഹത്വപൂർണ്ണമല്ല. ഉത്ഥിതനായ യേശുവിന്റെ ഹൃദയത്തിൽ നിന്ന് ഉത്ഭൂതമാകുന്ന അരൂപിയിലുള്ള ജീവിതമല്ല."(No. 2) ഈ ലോകം നവീകരിക്കപ്പെടേണ്ടതാണ്.

### നവീകരിക്കപെടേണ്ട ലോകം

ക്രസ്തുവിൽ നവീകരിക്കപ്പെടുന്ന ഒരു വ്യക്തിജീവിതവും കുടുംബജീവിതവും സഭാ-സാമൂഹ ജീവിതവും ലോക സംവിധാനവും മാർപ്പാപ്പ വിഭാവനം ചെയ്യുന്നു. അനുദിനം ക്രസ്തുവിനെ കണ്ടുമുട്ടുവാനും ക്രിസ്തുവിൽ നവീകരിക്കപ്പെടുന്ന വ്യക്തികളായി തീരുവാനും സർവ്വരേയും അദ്ദേഹം ക്ഷണിക്കുന്നു. ഇത് ആനന്ദത്തിലേക്കുള്ള മാർഗ്ഗമാണ്, ചുവടുവയ്പാണ്. യേശുവിന്റെ പക്കലേക്ക് നാം ഒരു ചുവട് വയ്ക്കുമ്പോൾ തുറന്ന കരങ്ങളോടെ യേശു നമ്മെ കാത്തിരുന്ന് സ്വീകരിക്കുന്നു. നമ്മോട് ക്ഷമിക്കുന്നതിൽ ദൈവം ഒരിക്കലും ക്ഷീണിതനാകുന്നില്ല. അവിടുത്തെ കാരുണ്യം തേടുന്നതിൽ നമ്മളാണ് ക്ഷീണിതരാകുന്നത്. അവിടുന്ന് നമ്മോട് ഏഴ് എഴുപത് പ്രാവശ്യം ക്ഷമിച്ചിട്ടുണ്ട്. വീണ്ടും വീണ്ടും അവിടുന്ന് നമ്മെ തോളിൽ വഹിക്കുന്നു. സീമാതീതവും അനന്തവുമായ ഈ സ്നേഹം ഉളവാക്കുന്ന അന്തസ്സ് നമ്മിൽ നിന്നും അപഹരിക്കുവാൻ ആർക്കും സാധിക്കില്ല (ന. 3) എന്ന തുടങ്ങിയ ആഹ്വാനങ്ങൾ ഏറെ പ്രത്യാശാജനകമാണ്. നമ്മൾ അനന്തമായി സ്നേഹിക്കപ്പെടുന്നു. കർത്താവിന്റെ സ്നേഹം ഒരിക്കലും അസ്തമിക്കുന്നില്ല, അവിടുത്തെ കാരുണ്യം അവസാനിക്കുന്നില്ല. ഓരോ പ്രഭാതത്തിലും അത് പുതിയതാണ്. അവിടുത്തെ വിശ്യസ്തത ഉന്നതമാണ്. (വിലാ. 3/17, 21-23,26 )

### സുവിശേഷത്തിന്റെ ആനന്ദം

ആനന്ദത്തിന്റെ അടിസ്ഥാനം അദ്ദേഹം എടുത്ത് പറയുന്നു. ഒരു ക്രൈസ്തവനായിരിക്കുക എന്നത് ധാർമ്മികമായ ഒരു തെരഞ്ഞെടുപ്പിന്റെയോ മഹത്തായ ഒരാശയത്തിന്റെയോ ഫലമല്ല, പിന്നയോ ജീവിതത്തിന് നവമായ ഒരു ചക്രവാളവും നിയതമായ ഒരു ദിശാബോധവും നല്കുന്നു; ഒരു സംഭവവുമായുള്ള ഒരു വ്യക്തിയുമായുള്ള കണ്ടുമുട്ടലിന്റെ ഫലമാണത്. ഈ കണ്ടുമുട്ടലിന്റെ ഫലമായി നമ്മിൽ ദൈവസ്നേഹത്തിന്റെ ധന്യതയാർന്ന സൗഹൃദം ആരംഭിച്ച് വളരുന്നു. തത്ഫലമായി നമ്മുടെ സങ്കുചിതത്വത്തിൽ നിന്നും സ്വാർത്ഥതയിൽ നിന്നും നാം വിമുക്തരാകുന്നു. നാം പൂർണ്ണമായി മനുഷ്യത്വമുള്ളവരായി തീരുന്നു. നമ്മുടെ ജീവിതത്തിന് അർത്ഥം നാം കണ്ടെത്തുന്നു. (No. 68)

### പങ്കുവെയ്ക്കപ്പെടുന്ന ആനന്ദം

സുവിശേഷത്തിന്റെ ആനന്ദം ദൈവസ്നേഹത്തിന്റെ ആനന്ദമാണ്. ആ സ്നേഹം അനുഭവിച്ചിട്ടുള്ളവർ അത് പങ്കുവെയ്ക്ക ണം. എപ്രകാരം സൂര്യൻ പ്രകാശവും ചൂടും പ്രസരിപ്പിക്കുന്നുവോ അപ്രകാരം ദൈവസ്നേഹത്തിൽ നിറഞ്ഞ ആനന്ദം അനുഭവിക്കുന്നവർ അത് മറ്റുള്ളവരുമായി പങ്കുവെയ്ക്കണം. നന്മ എപ്പോഴും പ്രസരണ സ്വഭാവം പുലർത്തുന്നു. സത്യത്തിന്റെയും നന്മയുടെയും യഥാർത്ഥമായ ഓരോ അനുഭവവും അതിന്റെ സ്വഭാവത്താൽ തന്നെ നമ്മിൽ വികസിതമാകുവാൻ ആഗ്രഹിക്കുന്നു. പരമമായ വിമോചനത്തിന്റെ അനുഭവം സിദ്ധിച്ചിട്ടുള്ള ഓരോ വ്യക്തിയും മറ്റുള്ളവരുടെ ആവശ്യങ്ങളെകുറിച്ച് കൂടുതൽ സൂക്ഷ്മമായ അവബോധമുള്ളവനായിത്തീരുന്നു. പ്രസരിപ്പിക്കുന്നതിനനുസരിച്ച് നന്മവേരുപിടിക്കുകയും ശക്തിപ്പെടുകയും ചെയ്യുന്നു. മഹത്തരവും സഫലവുമായ ഒരു ജീവിതം നയിക്കുന്നതിന് നാം അഗ്രഹിക്കുന്നുവെങ്കിൽ മറ്റുള്ളവരിലേക്ക് കടന്നുചെല്ലുകയും അവരുടെ നന്മആഗ്രഹിക്കുകയുംചെയ്യേണ്ടതുണ്ട്.(നം 9-10)

### നവസുവിശേഷീകരണം

ക്രിസ്തുവിന്റെ സ്നേഹം ഞങ്ങൾക്ക് ഉത്തേജനം നടക്കുന്നു (2 കോറി 5/14). ഞാൻ സുവിശേഷം പ്രസംഗിക്കുന്നില്ലെങ്കിൽ എനിക്ക് ദുരിതം (1 കോറി 9/16) തുടങ്ങിയ പൗലോസ് ശ്ലീഹായുടെ വചനങ്ങൾ സുവിശേഷീകരണത്തിന്റെ അടിസ്ഥാന അനുഭവമാണ്. ക്രിസ്തുവിന്റെ സ്നേഹതീക്ഷ്ണതയിൽ ജ്വലിക്കുന്നവരും ആനന്ദം അനുഭവിച്ച് അത് പങ്കുവെയ്ക്കുന്നവരുമായി തീരുവാൻ ഫ്രാൻസിസ് മാർപാപ്പ നമ്മെ അഹ്വാനം ചെയ്യുന്നു.

ഈ ദൗത്യം നമ്മിൽ നിന്ന് ഉദാരമനസ്കത ആവശ്യപ്പെടുന്നു. എങ്കിലും സുവിശേഷദൗത്യം ദൈവികദൗത്യമായി തിരിച്ചറിയണം. ദൈവം നമ്മെ അതിൽ പങ്കുകാരാക്കുന്നു. ഓരോ സുവിശേഷവത്കരണ പ്രവർത്തനത്തിലും എല്ലായ്പ്പോഴും പ്രഥമസ്ഥാനം ദൈവത്തിനുള്ളതാണ്. "യേശുവാണ് ആദ്യത്തെയും ഏറ്റവും ഉന്നതനും ആയ സുവിശേഷവത്കരണ കർത്താവ്" എന്ന പൗലോസ് ആറാമൻ മാർപാപ്പായുടെ പ്രബോധനം ഫ്രാൻസിസ് മാർപാപ്പ നമ്മെ ഓർമ്മിപ്പിക്കുന്നു. പ്രേഷിതപ്രവർത്തനം സഭയുടെ ഏറ്റവും വലിയ വെല്ലുവിളിയാണെന്നും പ്രേഷിതദൗത്യം സർവ്വപ്രധാനമാണെന്നും പരിശുദ്ധ പിതാവ് പഠിപ്പിക്കുന്നു. സുവിശേഷവത്കരണ പ്രക്രിയയിൽ സമഗ്രമായ സമീപനം വേണമെന്ന് സുവ്യക്തമായിചൂണ്ടിക്കാട്ടുന്നുണ്ട്. (നം 14-15)

### മുന്നേറുന്ന ഒരു സഭ

ആകയാൽ നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ.... (മത്താ 28/19-20) എന്ന യേശു കല്പനയനുസരിക്കുന്നതാണ് സുവിശേഷപ്രഘോഷണം. പോയി ശിഷ്യപ്പെടുത്തുവിൻ എന്ന കല്പന സഭയുടെ സുവിശേഷവത്കരണ ദൗത്യത്തിന് വലിയ വെല്ലുവിളികൾ ഉയർത്തുന്നു. നമ്മുടെ സുഖസൗകര്യങ്ങളുടെ വലയങ്ങലിൽ നിന്ന്, സുവിശേ,ത്തിന്റെ വെളിച്ചം ആവശ്യമായിരിക്കുന്ന "പുറംപോക്കുകളിലേക്ക്" പോകുവാനുള്ള വിളി നാം അനുസരിക്കേണ്ടതുണ്ട്. മുന്നോട്ടുനീങ്ങുന്ന സഭ ധീരമായ ചുവടുവെ

യ്ക്കുന്നതും സജീവത്വമുള്ളതും ഫലമണിയുകയും, ആന ന്ദിക്കുകയും ചെയ്യുന്ന പ്രേഷിതരുടെ ഒരു സമൂഹമാണ്. ധൈര്യപൂർവ്വം മുന്നോട്ടു പോകുവാനും പുതിയ സംരഭങ്ങൾ ആരംഭിക്കുവാനും മറ്റുള്ളവരിലേക്ക് കടന്നുചെല്ലാനും വീണുപോയവരെ തിരയുവാനും വഴിക്കവലകളിൽ നിന്നു കൊണ്ട് പുറംതള്ളപ്പെട്ടവരെ സ്വാഗതം ചെയ്യുവാനും സുവി ശേഷവത്കരണദൗത്യം ഇടയാകണം. ''സുവിശേഷീകരണ സമൂഹത്തെപ്പറ്റി പരിശുദ്ധപിതാവ് ഇപ്രകാരം പറയുന്നു. സുവിശേഷീകരണം നിർവ്വഹിക്കുന്ന ഒരു സമൂഹം, അകലം കുറച്ചുകൊണ്ട്, വാക്കുകൾകൊണ്ടും പ്രവർത്തന ങ്ങൾകൊണ്ടും ജനങ്ങളുടെ അനുദിനജീവിതത്തിൽ ഇടപ്പെ ടുകയും ആവശ്യമെങ്കിൽ സ്വയം അവമാനം ഏറ്റെടുക്കുവാൻ പോലുള്ള മനസ്സോടുകൂടി മറ്റുള്ളവരിൽ സഹിക്കുന്ന യേശു വിന്റെ ശരീരത്തെ സ്പർശിക്കുകയും മനുഷ്യജീവിത്തെ ആശ്ലേഷിക്കുകയും ചെയ്യുന്നു. അപ്രകാരം സുവിശേഷവ ത്കരണ പ്രവർത്തകർ ''ആടുകളുടെ മണം'' ഉള്ളവരായി ത്തീരുന്നു. ആടുകൾ അവരുടെ സ്വരം ശ്രവിക്കുന്നതിന് ആഗ്രഹിക്കുന്നു. സുവിശേഷവത്കരണത്തിലേർപ്പെടുന്നു സമൂഹം, പാത എത്ര ദൈർഘ്യമുള്ളതോ ക്ലേശകരമോ ആകട്ടെ, ഓരോ ചുവടുവെയ്പിലും അവർക്കാലംബം നൽകികൊണ്ട് ജനങ്ങളുടെ കൂടെയായിരിക്കുകയും പിൻതുണ നൽകുകയും ചെയ്യുന്നു.'' (നം 24)

ത്തുവാൻ കഴിവുള്ള പ്രേഷിതോന്മുഖമായ ഒരു ഉൽപ്രേര ണയെകുറിച്ച്, ഒരു പ്രേഷിത താത്പര്യത്തെകുറിച്ച് ഞാൻ സ്വപ്നം കാണുന്നു.'' സഭയിലെ സർവ്വ നവീകരണ പ്രവർത്തനങ്ങളുടെയും ലക്ഷ്യം പ്രേഷിത തരംഗമായിരി ക്കണം. അതല്ലങ്കിൽ ഒരു തരം സഭാത്മകമായ അന്തർദർശി ത്വത്തിന് അത് ഇരയാകും (നം 27) എന്ന ജോൺപോൾ രണ്ടാമന്റെ വാക്കുകൾ ഉദ്ധരിച്ചുകൊണ്ട് തന്റെ പ്രബോ ധനങ്ങൾക്ക് അടിവരയിടുന്നു. ഈ തലങ്ങളിൽ കുടുംബ ങ്ങളുടെയും, ഇടവകയുടെയും, മെത്രാന്റെയും ദൗത്യനിർവ്വ ഹണത്തെപ്പറ്റി പ്രതിപാദിക്കുമ്പോൾ അദ്ദേഹം തന്നെ ആത്മ പരിശോധന നടത്തുന്നുവെന്നതും ഏറെ ശ്രദ്ധേയമാണ്.

മറ്റുള്ളവരോട് ആവശ്യപ്പെടുന്ന കാര്യങ്ങൾ പ്രാവർത്തി കമാക്കുവാൻ ഞാനും വിളിക്കപ്പെട്ടിരിക്കുകയാൽ പേപ്പസി യുടെ ഒരു പരിവർത്തനത്തെകുറിച്ചും ഞാൻ ചിന്തിക്കേണ്ട തുണ്ട്. റോമിന്റെ മെത്രാൻ എന്ന നിലയിൽ എന്റെ ശുശ്രൂ ഷയുടെ കാര്യത്തിലും ഇന്നത്തെ സുവിശേഷീകരണ ത്തിന്റെ കാര്യത്തിലും യേശു ആഗ്രഹിച്ച പൊരുളിനോട് കൂടുതൽ വിശ്വസ്തത പുലർത്തുന്നതിന്, നിർദ്ദേശങ്ങ ളോടെ തുറന്ന മനോഭാവം പുലർത്തുകയെന്നത് എന്റെ കർത്തവ്യമാണ്. (നം 32). വികേന്ദ്രീകരണവും സംഘാത്മ കതയും സഭാ ജീവിതത്തിന്റെ ശൈലിയായിരിക്കണമെന്നും പരിശുദ്ധ പിതാവ് പഠിപ്പിക്കുന്നു.



**സ്വയം നവീകരിക്കുവാൻ ആഗ്രഹിക്കുന്ന സഭ-പാപ്പാ സ്ഥാനശുശ്രൂഷയും വികേന്ദ്രീകൃത സഭയും**

ഫ്രാൻസിസ് മാർപാപ്പാ ലോകത്തിന് നൽക്കുന്ന മറ്റൊരു പ്രതീക്ഷയാണ് സഭയുടെ സംവിധാനങ്ങളുടെ നവീകരണം. ''സഭയുടെ ആചാരങ്ങൾ, പ്രവർത്തനരീതികൾ, സമയക്ര മീകരണം, ഭാഷ, പ്രസ്ഥാനങ്ങൾ തുടങ്ങിയവയെല്ലാം അവ ളുടെ സ്വയം സംരക്ഷണത്തിന് വേണ്ടിയല്ലാതെ ഇന്നത്ത ലോകത്തിന്റെ സുവിശേഷ വത്കരണത്തിനായി ഉചിതമാം വിധം നയിക്കപ്പെടുന്ന, എല്ലാത്തിനെയും രൂപാന്തരപ്പെടു

**സുവിശേഷത്തിന്റെ സാമൂഹികമാനം- പാവങ്ങളോടുള്ള കരുതലും പ്രതിബദ്ധതയും**

ഫ്രാൻസിസ് മാർപാപ്പായുടെ ജീവിത സന്ദേശത്തിലെ അതിശക്തമായ ഭാവമാണ് ലാളിത്യവും പാവങ്ങളോടുള്ള കരുതലും പ്രതിബദ്ധതയും. സുവിശേഷവത്കരിക്കുകയെ ന്നാൽ ഭൂമിയിൽ ദൈവരാജ്യത്തെ സന്നിഹിതമാക്കുകയെ ന്നാണ് പരിശുദ്ധപിതാവ് പഠിപ്പിക്കുന്നത്. സുവിശേഷത്തി ന് വ്യക്തമായ സാമൂഹിക മാനങ്ങളുണ്ട്. സഭയുടെ സാമൂ ഹിത പ്രബോധനങ്ങളെല്ലാം ഇതിന്റെ വ്യാഖ്യാനവും വിശ

ദീകരണവുമാണ്. ദരിദ്രനാവുകയും ദരിദ്രരോടും പുറംത ള്ളപ്പെട്ടവരോടും എന്നും അടുപ്പം സൂക്ഷിക്കുകയും ചെയ്ത ക്രിസ്തുവിലുള്ള വിശ്വാസമാണ് സമൂഹത്തിലെ ഏറ്റവും അവഗണിക്കപ്പെടുന്ന അംഗങ്ങളുടെ സമഗ്രവികസനത്തി നുള്ള നമ്മുടെ ഔത്സുക്യത്തിന് അടിസ്ഥാനം (നം 186) എന്ന് പരിശുദ്ധപിതാവ് വ്യക്തമാക്കുന്നു. പാവപ്പെട്ടരുടെ വിമോചനത്തിനും അഭിവൃദ്ധിക്കും വേണ്ടിയും പൂർണ്ണ മായും സമൂഹത്തിന്റെ ഭാഗമാകുവാൻ അവരെ പ്രാപ്തരാക്കുന്നതിനു വേണ്ടിയും ദൈവത്തിന്റെ ഒരു ഉപകരണമാക്കുവാൻ ഓരോ ക്രൈസ്തവ വ്യക്തിയും സമൂഹവും വിളിക്കപ്പെട്ടിരിക്കുന്നു. നാം പാവപ്പെട്ടവരുടെ നിലവിളിയോട് ശ്രദ്ധാലുക്കളും താദാത്മമുള്ളവരു മാകണമെന്നും അവരുടെ സഹായത്തിനെത്തണമെന്നും ഇതാവശ്യപ്പെടുന്നു. (നം 187) പാവങ്ങളുടെ പക്ഷം ചേരുന്നതിന്റെ ദൈവശാസ്ത്രവും ആദ്ധ്യാത്മികതയും സമ്മിശ്രമായി ചാലിച്ചാവിഷ്കരിക്കുന്നതാണ് മാർപാപ്പ യുടെ മഹാ ഇടയ ശുശ്രൂഷ. കുട്ടികളോടും സ്ത്രീകളോടും യുവജനങ്ങളോടും വൃദ്ധരോടും ഉള്ള പ്രത്യേകമായ കരുതൽ മാർപ്പാപ്പയുടെ ചിന്തയുടെയും സമർപ്പണ ത്തിന്റെയും ശ്രദ്ധേയമായ മേഖലകളാണ്.

**ലോകസമാധാനം മതസംവാദം**

ലോകസമാധാനത്തിനു വേണ്ടിയുള്ള പരിശുദ്ധ പിതാവിന്റെ സന്ദേശങ്ങളും ഇടപെടലുകളും ലോകം ഉറ്റു നോക്കുകയാണ്. സിറിയായിലും ഇസ്രായേലിലും പാല സ്തിനയിലും ലബനോനിലും പ്രശ്നങ്ങൾ വഷളാ കാതിരിക്കുന്നതിൽ പരിശുദ്ധ പിതാവിന്റെ പ്രാർത്ഥനയും സ്വാധീനവും നിർണ്ണായകങ്ങളാണ്. സഭകളുടെ ഐക്യ ത്തിനായി ഇതിനകം പരിശുദ്ധ പിതാവ് ഒട്ടനവധി നവീന സംരംഭങ്ങൾ നടപ്പിലാക്കി.

**ഉപസംഹാരം**

പരിശുദ്ധ പ്രാൻസിസ് മാർപാപ്പ ദൈവത്തിന്റെ വരദാന മാണ്. ഈ കാലഘട്ടത്തിൽ സഭയ്ക്കും ലോകത്തിനും ലഭിച്ച ദൈവദാനമാണ്. പത്രോസിന്റെ നേതൃ ശുശ്രൂഷയി ലേക്ക് അദ്ദേഹം കടന്നു വന്നിട്ട് ഒരു വർഷം പൂർത്തി യാകുന്നതേയുള്ളു. എങ്കിലും ഇതിനോടകം ലോകത്തിന്റെ മുഴുവൻ മുക്തകണ്ഠമായ അംഗീകാരവും സ്നേഹവും അദ്ദേഹം കരസ്ഥമാക്കി. തിരുസഭയ്ക്ക് ഒരു പുതിയ ദിശാബോധവും പ്രവർത്തന ശൈലിയും ജീവിത മാതൃകയും കാട്ടിത്തരുന്നു.സാർവ്വത്രിക സഭയും പ്രാദേശിക സഭകളും ലോകം മുഴുവനും പരിശുദ്ധ പ്രാൻസിസ് മാർപാപ്പയിലേക്ക് ഏറെ പ്രതീക്ഷയോടെ ഉറ്റു നോക്കുന്നു.






# അസമത്വത്തിനെതിരെ പൊരുതുന്ന മാർപാപ്പ

ഡോ. ടി.എം. തോമസ് ഐസക്
മുൻ ധനകാര്യമന്ത്രി



ദാരിദ്രത്തിന്റെയും പ്രകൃതിസ്നേഹത്തിന്റെയും പുണ്യവാളനായ പ്രാൻസിസ് ഓഫ് അസീസിയുടെ പേര് സ്വീകരിച്ചുക്കൊണ്ടാണ് ഫ്രാൻസിസ് മാർപാപ്പ സംവാദത്തിന്റെ ജാലകം എല്ലാവർക്കുമായി തുറന്നിട്ടത്. ജോയ് ഓഫ്ദി ഗോസ്പൽ (സുവിശേഷത്തിന്റെ ആനന്ദം) എന്ന അദ്ദേഹത്തിന്റെ ഉത്ബോധനം ലോകമെങ്ങും ആവേശകരമായ പ്രതികരണമാണ് സൃഷ്ടിച്ചത്. സ്വാഭാവികമായും ഇടതുപക്ഷത്തും പുതിയ മാർപാപ്പയുടെ സാമൂഹ്യവീക്ഷണങ്ങൾ അനുകൂലമായ പ്രതികരണങ്ങൾ സൃഷ്ടിച്ചു.

വർദ്ധിച്ചു വരുന്ന അധാർമികമായ ദാരിദ്ര്യവും അസമത്വവും കേവലം ക്ഷേമപ്രവർത്തനങ്ങൾക്കൊണ്ട് പരിഹരിക്കാനാവില്ലെന്നും ഘടനാപരമായ കാരണങ്ങൾ കണ്ടെത്തണമെന്നും മാർപാപ്പ പറയുമ്പോൾ യോജിക്കാതിരിക്കുന്നതെങ്ങനെ? ക്ഷേമ പ്രോജക്ടുകൾ താത്കാലിക പരിഹാരങ്ങൾ മാത്രമാണ്. കമ്പോളത്തിന്റെ പൂർണമായ സ്വാതന്ത്ര്യവും ധനപരമായ ഊഹ ഇടപാടുകളെയും തള്ളിക്കളഞ്ഞുമാത്രമേ പാവങ്ങളുടെ പ്രശ്നത്തെ അടിസ്ഥാനപരമായി പരിഹരിക്കാനാകൂ എന്നാണ് സുവിശേഷത്തിന്റെ ആനന്ദത്തിൽ മാർപാപ്പ അഭിപ്രായപ്പെട്ടത്.

> അദ്ദേഹത്തിന് ദരിദ്രരോടുള്ള സ്നേഹവും ലാളിത്യവും ലോകത്തിലെ ഏറ്റവും പാവപ്പെട്ടവരോട് അടുത്ത് പെരുമാറിയ പരിചയവും ദൈവത്തിന്റെ കാരുണ്യം നിരാശയിലും പട്ടിണിയിലും കഴിയുന്നവർക്കാണ് ലഭിക്കേണ്ടതെന്ന വിശ്വാസവും ഫ്രാൻസിസ് എന്ന നാമം സ്വീകരിക്കുക വഴി അദ്ദേഹം ലോകത്തിന് മനസ്സിലാക്കിക്കൊടുത്തു.



ഇടതുപക്ഷത്ത് ആവേശം വിതച്ച മാർപാപ്പയുടെ നിരീക്ഷണങ്ങൾ നിയോലിബറലുകൾക്ക് അസ്വീകാര്യമായതിൽ അത്ഭുതമില്ല. ചെറുന്യൂനപക്ഷത്തിന്റെ വരുമാനം കുതിച്ചുയരുന്നു. ഇവരും മഹാഭൂരിപക്ഷവുമായുള്ള അന്തരം വർധിക്കുകയാണ്. എന്നും ഈ വ്യവസ്ഥ ഘടനപരമായി പൊളിച്ചെഴുതണമെന്നുമുള്ള മാർപാപ്പയുടെ വാക്കുകൾ നിയോലിബറലുകളെ അരിശം കൊള്ളിക്കുക തന്നെ ചെയ്തു. അതിനിശിതമായ വിമർശനമാണ് അവർ മാർപാപ്പയുടെ നിലപ്പാടുകൾക്കെതിരെ ഉയർത്തിയത്. മർഡോക്കിന്റെ ഫോക്സ് ന്യൂസ് ചാനലാണ് ഏറ്റവും മുന്നിലുണ്ടായിരുന്നത്.

സുവിശേഷത്തിന്റെ ആനന്ദം എന്ന അപ്പോസ്തലിക് രേഖയുടെ 50 മുതൽ 75-ഉം 186 മുതൽ 216-ഉം വരെയുള്ള ഖണ്ഡികകൾ സഭയുടെ സാമൂഹ്യ വീക്ഷണത്തെക്കുറി

ച്ചുള്ളതാണ്. ഇവയുടെ അടിസ്ഥാനത്തിൽ നവലിബറുകളെ ഇത്രമാത്രം അലോസരപ്പെടുത്തുന്ന ഫ്രാൻസിസ് മാർപാപ്പയുടെ കാഴ്ചപ്പാടിനെ ഇങ്ങനെ സംക്ഷേപിക്കാം എന്നെനിക്ക് തോന്നുന്നു.

സാമ്പത്തികവളർച്ചയുടെ നേട്ടങ്ങൾ സ്വാഭാവികമായി കിനിഞ്ഞിറങ്ങി പാവങ്ങളിലേക്കെത്തുകയില്ല എന്ന വാദം അദ്ദേഹം ഉയർത്തുന്നുണ്ട്. ദാരിദ്ര്യത്തിന്റെ ഘടനാപരമായ കാരണങ്ങളിലേക്ക് നമ്മുടെ കണ്ണെത്തണമെന്നും മാർപാപ്പ വാദിക്കുന്നു. ഇന്ന് എല്ലാം മത്സരത്തിന്റെ നിയമങ്ങളാൽ ഭരിക്കപ്പെടുന്നു. ഏറ്റവും ബലവാൻമാരുടെ അതിജീവനമാണ് പ്രമാണം. ശക്തിമാൻമാർ നിരാലംബരെ വിഴുങ്ങുന്നു. ഇതിന്റെ ഫലമായി ജനങ്ങൾ ജോലിയില്ലാതെ, സാധ്യതകളില്ലാതെ, രക്ഷപ്പെടാൻ മാർഗങ്ങളില്ലാതെ പുറന്തള്ളപ്പെടുകയും പാർശ്വവത്കരിക്കപ്പെടുകയും ചെയ്യുന്നു. (സുവിശേഷത്തിന്റെ ആനന്ദം- ഖണ്ഡിക 53)

ഈ സ്ഥിതിവിശേഷത്തിനു കാരണം അദ്ദേഹം ഇങ്ങനെ നിരീക്ഷിക്കുന്നു നമ്മുടെ സമൂഹത്തിന്റെയും മേലുള്ള പണാധിപത്യത്തെ നാം അംഗീകരിച്ചുകൊടുത്തിരിക്കുന്നു... നമ്മൾ പുതിയ വിഗ്രങ്ങൾ ഉണ്ടാക്കിയിരിക്കുന്നു. സ്വർണക്കാളക്കുട്ടിയുടെ ആരാധന (പുറപ്പാട് 32:1 -35), പണത്തോടുള്ള ആർത്തിപൂണ്ട ആരാധനയിലൂടെ തിരിച്ചെത്തിയിരിക്കുന്നു . (ഖണ്ഡിക 55)

ധനമൂലധനത്തിന്റെ തിരിമറികളും ഊഹക്കച്ചവടവും ഫ്രാൻസിസ് മാർപാപ്പ വിമർശന വിധേയമാകുന്നുണ്ട്-ഇന്നത്തെ അസന്തുലിതാവസ്ഥ പണം കൊണ്ടുള്ള ഊഹഇടപാടുകളും കമ്പോളത്തിന്റെ പരിപൂർണമായ സ്വതന്ത്രതയും ഉയർത്തിപ്പിടിക്കുന്ന പ്രത്യയശാസ്ത്രങ്ങളുടെ ഫലമാണ്. ഇതിന്റെ ഫലമായി പൊതുനന്മയ്ക്കുവേണ്ടി ജാഗ്രത പുലർത്തേണ്ട രാഷ്ട്രഭരണകൂടങ്ങളുടെ ഏതെങ്കിലും വിധത്തിലുള്ള നിയന്ത്രണത്തെ അവർ തള്ളിക്കളയുന്നു. അങ്ങനെ അദൃശ്യവും അയഥാർഥവുമായ, ഏകപക്ഷീയമായി നിരന്തരം നിയമങ്ങളും ചട്ടങ്ങളും അടിച്ചേൽപ്പിക്കുന്ന ഒരു പുതിയ ധനസ്വേച്ഛാധിപത്യം രൂപം കൊണ്ടിരിക്കുന്നു . (ഖണ്ഡിക 56). സർവതന്ത്ര സ്വതന്ത്ര കമ്പോളത്തോടുള്ള കടുത്ത വിയോജിപ്പാണ് മാർപാപ്പ രേഖപ്പെടുത്തുന്നത്.

രാഷ്ട്രങ്ങൾ കടം കയറി മുടിയുന്നു. ഇതോടൊപ്പം ആഗോളരൂപം കൊണ്ട നികുതിവെട്ടിപ്പിലും അഴിമതിയിലേക്കും മാർപാപ്പ വിരൽ ചൂണ്ടുന്നു. ഈ പണാധിപത്യവ്യവസ്ഥയുടെ ആർത്തിക്ക് ഒരതിരുമില്ല. ലാഭം വർധിപ്പിക്കുന്നതിന് തടസ്സം നിൽക്കുന്ന എല്ലാറ്റിനെയും പരിസ്ഥിതിപോലെ ദുർബലമായവയെയും ചെറുക്കാൻ കഴിവില്ലാത്ത പാവപ്പെട്ടവരെയും-ഈ വ്യവസ്ഥ വിഴുങ്ങുന്നു എന്ന അദ്ദേഹത്തിന്റെ വാക്കുകൾ ഫിനാൻസ് മൂലധനത്തിനും രാഷ്ട്രങ്ങൾക്കും ജനങ്ങൾക്കും മീതെയുള്ള അതിന്റെ സ്വേച്ഛാധിപത്യത്തിനുമെതിരെയുള്ള അതിനിശിതമായ വിമർശനമാണ്.

മനുഷ്യനും സമൂഹവുമായുള്ള ബന്ധം മാത്രമല്ല, മനുഷ്യനും പ്രകൃതിയുമായുള്ള ബന്ധവും മാർപ്പാപ്പയുടെ സാമൂഹ്യചിന്തയുടെ അഭേദ്യഭാഗമാണ്. അദ്ദേഹത്തിന്റെ വാക്കുകൾ-ഇന്നത്തെ സാമ്പത്തികസംവിധാനം നിയന്ത്രണമില്ലാത്ത ഉപഭോഗത്തെ പ്രോത്സാഹിപ്പിക്കുന്നു. അതേസമയം, അനിയന്ത്രിതമായ ഉപഭോഗം അസമത്വം വർധിപ്പിക്കുമെന്ന് മാത്രമല്ല, സാമൂഹ്യ അരക്ഷിതാവസ്ഥയിലേക്കും നയിക്കുന്നു. (ഖണ്ഡിക 59)

അമ്പതുകളിലും അറുപതുകളിലും ലത്തീൻ അമേരിക്കയിൽ പിറവി കൊണ്ടതായിരുന്നു ലിബറേഷൻ തിയോളജി. അർജന്റീനയിലെ ബിഷപ്പ് എന്ന നിലയിൽ ഈ ചിന്താപദ്ധതിയോട് ഫ്രാൻസിസ് മാർപാപ്പ ആഭിമുഖ്യം പുലർത്തിയതിന് യാതൊരു തെളിവുമില്ല. പക്ഷേ, അദ്ദേഹത്തിന്റെ നേതൃത്വത്തിൻ കീഴിൽ വിമോചന ദൈവശാസ്ത്രത്തിന് ഒരു പുതുജീവൻ കൈവരികയാണെന്ന് നിസംശയം പറയാം.

ഫ്രാൻസിസ് മാർപാപ്പയുടെ പുതിയ സമീപനത്തിന്റെ അടിസ്ഥാനം മനുഷ്യന്റെ ദാരിദ്ര്യവും ദുരിതവും ഇല്ലായ്മ ചെയ്യാനുള്ള ധാർമിക അഭിവാഞ്ഛയാണ്. ഇത് അദ്ദേഹത്തെ നവ ലിബറലിസത്തിന്റെ പലവശങ്ങളുടെയും വിമർശകനാക്കി മാറ്റിയിട്ടുണ്ട്. ചരിത്രം അവസാനിച്ചു എന്നു വിധിയെഴുതാനുള്ള സമയം ആയിട്ടില്ല എന്നാണ് മാർപാപ്പ പറയുന്നത്. നമ്മൾ ചരിത്രത്തിന്റെ അവസാനത്തിൽ നിന്ന് ഇന്നും വളരെയേറെ അകലെയാണ്. കാരണം സ്ഥായിയായതും സമാധാനപരവുമായ വികസനത്തിന്റെ മൂന്നു പാധികൾ ഇനിയും വ്യക്തമാക്കപ്പെടുകയോ സാക്ഷാത്കരിക്കപ്പെടുകയോ ചെയ്തിട്ടില്ല. ഇന്നത്തെ ഘടന അനീതിയിൽ അധിഷ്ഠിതമാണ്. അവയിൽ ഭാവിയുടെ പ്രതീക്ഷ അർപ്പിക്കാനാവില്ല.

മാർപാപ്പയുടെ ചിന്തകളിൽ നൊബേൽ ജേതാവ് സ്റ്റിഗ്ലിസിന്റെ സ്വാധീനം കാണുന്നവരുണ്ട്. ജോസഫ് സ്റ്റിഗ്ലിസ് ഇപ്പോൾ പൊന്തിഫിക്കൾ അക്കാദമി ഓഫ് സയൻസിൽ അംഗമാണ്. അതിന്റെ ചാൻസലറായ അർജന്റീക്കാരനായ മാഴ്സലോ സാഞ്ചസിന്റെ ഉറ്റ സുഹൃത്തുമാണ്.

പരസ്പര ബഹുമാനത്തോടുള്ള സംവാദത്തിന് മാർപാപ്പയുടെ വചനങ്ങൾ വഴിയൊരുക്കുന്നുണ്ട്. വർദ്ധിച്ചുവരുന്ന സാമൂഹ്യാസമത്വത്തിനെതിരെ പൊരുതുന്ന ഇടതുപക്ഷത്തിന് പുതിയ മാർപാപ്പയുടെ നിരീക്ഷണങ്ങളോട് യോജിക്കാവുന്ന ഘടകങ്ങൾ ഏറെയുണ്ട്. ഇഹലോകത്തും ദൈവരാജ്യം കൊണ്ടുവരുന്ന ദൗത്യത്തിന് ഇരുവർക്കും യോജിച്ച് പ്രവർത്തിക്കാൻ കഴിയും.








# പാവപ്പെട്ടവരുടെ മാർപാപ്പ

ഡോ. ടി. പി. ശ്രീനിവാസൻ
മുൻ അംബാസിഡർ

അർജന്റീനയിൽ ബുവനോസ് അയേഴ്സിലെ ബിഷപ്പും കാർഡിനലുമായിരുന്ന മരിയോ ബെർഗോളിയോ മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ അദ്ദേഹം ഏത് പേര് തെരെഞ്ഞെടുക്കും എന്ന് ലോകം കൗതുകത്തോടെ വീക്ഷിച്ചിരുന്നു. 2005 ൽ അദ്ദേഹം മാർപാപ്പ ആകാനുള്ള സാദ്ധ്യത ഉണ്ടായപ്പോൾ അദ്ദേഹം ചില സുഹൃത്തുക്കളോട് സൂചിപ്പിച്ചിരുന്നത് അദ്ദേഹം ജോൺ പോൾ ഇരുപത്തി നാലാമൻ ആകുമെന്നായിരുന്നു. നല്ല മാർപാപ്പ എന്ന് അറിയപ്പെട്ടിരുന്ന ജോൺ മാർപാപ്പ സഭയിൽ ഉണ്ടാക്കിയ മാറ്റങ്ങളിൽ അദ്ദേഹം ആകൃഷ്ടനായിരുന്നുവത്രെ. രണ്ടാമത് വത്തിക്കാൻ കൗൺസിൽ വിളിച്ചു കൂട്ടിയ ജോൺ മാർപാപ്പയെ പോലെ സഭയിൽ പരിഷ്കാരങ്ങൾ കൊണ്ടുവരണമെന്നായിരുന്നുവത്രെ കാർഡിനൽ ബെർഗോളിയോയുടെ ആഗ്രഹം. പക്ഷെ 2005 ൽ രണ്ടാമത്തെ സ്ഥാനത്തെത്തിയ കാർഡിനൽ അദ്ദേഹത്തിനെ തുണച്ചവരോട് കാർഡിനൽ റാറ്റ്സിംഗർക്ക് വോട്ടു നൽകാൻ ഉപദേശിക്കുകയാണുണ്ടായത്. പുതിയ മാർപാപ്പയുടെ തെരെഞ്ഞെടുപ്പ് വൈകിയാൽ സഭയിൽ അഭിപ്രായവ്യത്യാസങ്ങളുണ്ടന്ന് ലോകം ധരിക്കുമെന്ന് അദ്ദേഹത്തിന് ഭയമുണ്ടായിരുന്നു.

> ബനഡികിട് പതിനാറാമൻ തെരെഞ്ഞെടുക്കപ്പെട്ടതിനുശേഷം തന്റെ പ്രായവും ആരോഗ്യസ്ഥിതിയും കണക്കിലെടുത്തുകൊണ്ട് കാർഡിനലായി രാജിക്കത്ത് കൊടുത്തതിനുശേഷമാണ്, അപ്രതീക്ഷിതമായി ബനഡിക്ട് മാർപാപ്പ സ്ഥാനത്യാഗം ചെയ്യാൻ തീരുമാനിച്ചതും കാർഡിനൽ ബെർഗോളിയോ മാർപാപ്പയായി തെരെഞ്ഞെടുക്കപ്പെട്ടതും

ബനഡികിട് പതിനാറാമൻ തെരെഞ്ഞെടുക്കപ്പെട്ടതിനുശേഷം തന്റെ പ്രായവും ആരോഗ്യസ്ഥിതിയും കണക്കിലെടുത്തുകൊണ്ട് കാർഡിനലായി രാജിക്കത്ത് കൊടുത്തതിനുശേഷമാണ് അപ്രതീക്ഷിതമായി ബനഡിക്ട് മാർപാപ്പ സ്ഥാനത്യാഗം ചെയ്യാൻ തീരുമാനിച്ചതും കാർഡിനൽ ബെർഗോളിയോ മാർപാപ്പയായി തെരെഞ്ഞെടുക്കപ്പെട്ടതും

സഭയെ പരിഷ്കരിക്കുന്നതിലുപരി ദരിദ്രരെ പരിപാലിക്കുന്നതാണ് തന്റെ ഏറ്റവും പ്രധാനമായ ദൗത്യമെന്ന ഒരു സന്ദേശം നൽകാനായാണ് അദ്ദേഹം 2013 ൽ ഫ്രാൻസിസ് എന്ന നാമം സ്വീകരിച്ചത്. പതിന്നാലു ക്ലമന്റുമാരും പതിനാറു ബനഡിക്ടുമാരും ഇരുപത്തിയൊന്നു ജോൺമാരും ഉണ്ടായിട്ടും ഒരു ഫ്രാൻ.സിസ് പോലും മാർപാപ്പമാരുടെ ഇടയിലുണ്ടായില്ല എന്ന വസ്തുത മഹാനായ ഫ്രാൻസിസ് ഓഫ് അസീസിയെ വിസ്മരിക്കലാണന്ന് അദ്ദേഹം വിശ്വസിച്ചു. അദ്ദേഹത്തിന് ദരിദ്രരോടുള്ള സ്നേഹവും ലാളിത്യവും ലോകത്തിലെ ഏറ്റവും പാവപ്പെട്ടവരോട് അടുത്ത്



പെരുമാറിയ പരിചയവും ദൈവത്തിന്റെ കാരുണ്യം നിരാശയിലും പട്ടിണിയിലും കഴിയുന്നവർക്കാണ് ലഭിക്കേണ്ടതെന്ന വിശ്വാസവും ഫ്രാൻസിസ് എന്ന നാമം സ്വീകരിക്കുക വഴി അദ്ദേഹം ലോകത്തിന് മനസ്സിലാക്കിക്കോടുത്തു. സഭയുടെ പരിഷ്കാരം ആ വഴിക്കാണ് പോകേണ്ടതെന്നും അല്ലാതെ വിവാദ പ്രശ്നങ്ങൾ പരിഹരിക്കുക എന്നതിലേക്കല്ല എന്നും മാർപാപ്പ വ്യക്തമായ സൂചന നൽകി.



ഞാൻ സ്നേഹിക്കുന്നത് ജനങ്ങളോട് ഇടപഴകി മുറിവേറ്റതും അഴുക്കു പുരണ്ടതുമായ ഒരു സഭയെയാണ്. ദേവാലയങ്ങളിൽ സുരക്ഷ നേടി നിരത്തിലേക്കിറങ്ങാതെ ആരോഗ്യം നഷ്ടപ്പെട്ട ഒരു സഭയേയല്ല എന്ന് അദ്ദേഹം തുറന്നു പറഞ്ഞിട്ടുണ്ട്. പാവങ്ങളെ സഹായിച്ചതുകൊണ്ട് മാത്രമായില്ല, റോമിനെക്കാളും പാവങ്ങളെയാണ് സഭ പ്രതിഫലിപ്പിക്കേണ്ടത് എന്ന് അദ്ദേഹം വിശ്വസിക്കുന്നു.

ഫ്രാൻസിസ് മാർപാപ്പയുടെ ഒരു വർഷത്തെ പ്രവർത്തനങ്ങളിൽ അദ്ദേഹം മുൻഗണന നൽകിയത് പാവപ്പെട്ടവരുടെ പ്രശ്നങ്ങൾക്കായിരുന്നു. പാവപ്പെട്ടവർക്ക് വേണ്ട ഒരു പാവപ്പെട്ട സഭയാണ് വേണ്ടത് എന്ന് അദ്ദേഹം ആദ്യം തന്നെ പ്രഖ്യാപിച്ചു. സഭയുടെ മധ്യത്തിൽ ഉണ്ടാകേണ്ടത് മാർപാപ്പയല്ല യേശുക്രിസ്തു തന്നെയാണ് എന്നും യേശുക്രിസ്തുവില്ലങ്കിൽ പീറ്ററോ സഭയോ ഉണ്ടാവുകയില്ല എന്നും അദ്ദേഹം പറയുകയുണ്ടായി.

ടൈം മാസിക ഫ്രാൻസിസ് മാർപാപ്പയെ 2013 ലെ ഏറ്റവും പ്രധാന വ്യക്തിയായി പ്രഖ്യാപിച്ചപ്പോൾ എടുത്തു പറഞ്ഞത് അദ്ദഹം രോഗശാന്തിക്കായി പ്രവർത്തിക്കുന്ന ഒരു മാർപാപ്പയാണ് എന്നായിരുന്നു. സഭയുടെ വിവാദ പ്രശ്നങ്ങളിൽ അദ്ദേഹത്തിന് അഭിപ്രായങ്ങളുണ്ട്. സ്ത്രീകൾ പുരോഹിതരാകുന്ന കാര്യത്തിലോ സ്വവർഗ്ഗ വിവാഹങ്ങളുടെ കാര്യത്തിലോ ഗർഭച്ഛിദ്രത്തിന്റെ കാര്യത്തിലോ വിട്ടുവീഴ്ചകൾ ചെയ്യാൻ അദ്ദേഹത്തിന് ആഗ്രഹമില്ല എന്നത് വ്യക്തമാണ്. സഭയിൽ സ്ത്രീകളുടെ പങ്കാളിത്തത്തെപ്പറ്റി വിലയിരുത്തേണ്ടതുണ്ട് എന്ന് അംഗീകരിക്കുമ്പോഴും നൂറ്റാണ്ടുകളായി നടന്നു വരുന്ന കാര്യങ്ങളിൽ മാറ്റം വരുത്താൻ അദ്ദേഹത്തിനു താൽപ്പര്യമില്ല എന്നു കാണാം. അതുപോലെ സ്വവർഗ്ഗ വിവാഹത്തെ അദ്ദേഹം ദൈവത്തിന്റെ നിയമങ്ങളെ ലംഘിക്കുന്ന കാര്യമായാണ് കണക്കാക്കുന്നത്. ഗർഭം ധരിക്കുമ്പോൾ തന്നെ ജീവൻ സൃഷ്ടിക്കപ്പെടുന്നു എന്നുള്ളതുകൊണ്ട് ഗർഭച്ഛിദ്രത്തെയും അദ്ദേഹം അംഗീകരിക്കാൻ വഴിയില്ല. ഈ വിവാദങ്ങളെ പറ്റി അനവരതം ചർച്ച നടത്തിയതുകൊണ്ട് പ്രയോജനമില്ല എന്നും അതിനേക്കാൾ പ്രധാനം സഹജീവികളുടെ പ്രശ്നങ്ങൾ പരിഹരിക്കുകയാണന്നും അദ്ദേഹം സൂചന നൽകിക്കഴിഞ്ഞു. അതുകൊണ്ടുതന്നെയാണ് ജോൺ എന്ന പേരിനേക്കാൾ ഫ്രാൻസിസ് എന്ന പേര് അദ്ദേഹത്തിന് സ്വീകാര്യമായത് എന്ന് വ്യക്തം.

ഫ്രാൻസിസ് മാർപാപ്പ സ്ഥാനാരോഹണത്തിനു ശേഷം ആദ്യം ചെയ്തത് വത്തിക്കാനിലെ കാരുണ്യ പ്രവർത്തനത്തിന്റെ ഉത്തരവാദിത്തം ഒരു ചെറുപ്പക്കാരനായ പോളണ്ടുകാരൻ ആർച്ചുബിഷപ്പിനെ ഏൽപ്പിക്കുകയായിരുന്നു. ഇതിനു മുൻപ് വന്ദ്യവയോധികരായ വ്യക്തികളെയായിരുന്നു ഈ ജോലി ഏൽപ്പിച്ചിരുന്നത്. വത്തിക്കാനിലിരുന്ന് കണക്കു നോക്കുകയല്ല മറിച്ച് പാവപ്പെട്ടവരുടെ ഇടയിലേക്കിറങ്ങിച്ചെന്നു കാരുണ്യങ്ങൾ നടത്തുകയാണ് വേണ്ടത് എന്ന് മാർപാപ്പ നിർദ്ദേശിച്ചു.

ഈ അടുത്ത കാലത്ത് ഫ്രാൻസിസ് മാർപാപ്പ തന്നെ അർദ്ധരാത്രികളിൽ വേഷം മാറി ഒറ്റയ്ക്ക് പാവപ്പെട്ടവർ താമസിക്കുന്ന ഇടങ്ങളിൽ പോയി അവർക്ക് സാഹനുഭൂതിയും സഹായങ്ങളും നൽകുന്നതായി ഒരു വാർത്ത പ്രചരിച്ചിരുന്നു. ഇത് ഔദ്യോഗികമായി നിഷേധിക്കപ്പെട്ടു എങ്കിലും അദ്ദേഹത്തെ അടുത്തറിയുന്നവർ വിശ്വസിക്കുന്നത് അദ്ദേഹം അങ്ങനെ ചെയ്യുന്നുണ്ട് എന്നു തന്നെയാണ്. അദ്ദേഹത്തിന്റെ സുരക്ഷയെ കരുതി വത്തിക്കാൻ അധികൃതർ ഇക്കാര്യം പുറത്തു വിടാതിരിക്കുകയാണത്രെ. ഈ വാർത്ത കേട്ടപ്പോൾ ഒരു പുരോഹിതൻ പറഞ്ഞു: അതിലെന്താണ് ഇത്ര അതിശയം? യേശുക്രിസ്തുവായിരുന്നെങ്കിൽ അതു തന്നെ ചെയ്യുമായിരുന്നില്ലേ?

കർത്താവിലേക്കു യാത്ര ചെയ്യുന്ന, കർത്താവിനെ കണ്ടുമുട്ടാനാഗ്രഹിക്കുന്ന വിശ്വാസികളുടെ മനസ് മനസ്സിലാക്കിയാൽ മാത്രമേ കത്തോലിക്കാ സഭയുടെ പ്രവർത്തനങ്ങൾ മനസ്സിലാക്കാനാകൂ എന്ന് മാർപാപ്പ പറയാറുണ്ട്. ആചാരങ്ങളിലും ആർഭാടങ്ങളിലും ഊന്നിയുള്ള സഭാനമ



സ്കാരത്തെ തിരസ്കരിക്കുക.യാണ് മാർപാപ്പ ചെയ്തത്. എന്നാലും പ്രാർത്ഥനയുടെ പ്രാധാന്യം അദ്ദേഹം എപ്പോഴും ഉയർത്തിപ്പിടിക്കുന്നു. ഓരോ ദിവസവും പല പ്രാവശ്യം പ്രാർത്ഥിക്കുന്നു. പ്രാർത്ഥിക്കുമ്പോൾ അദ്ദേഹം ഉറങ്ങിപ്പോകുന്ന അവസരത്തിൽ അദ്ദേഹം പറയാറുണ്ടത്രേ കർത്താവിന്റെ സാന്നിദ്ധ്യത്തിൽ ഉറങ്ങാൻ കഴിയുന്നത് ഒരു ഭാഗ്യമല്ലേ എന്ന്.

ആയിരത്തി ഇരുന്നൂറു വർഷത്തിനു ശേഷമാണ് കത്തോലിക്കാ സഭയ്ക്ക് യൂറോപ്പിനു പുറത്തു നിന്നുള്ള ഒരു ആട്ടിടയനെ ലഭിക്കുത്. അർജന്റീനയിലെ ചെളിനിറഞ്ഞ ഇടംറോഡുകളിൽ പാവങ്ങളെ പരിചരിച്ചിരുന്ന സാധാരണ ജോലികൾ ചെയ്തതിനുശേഷം പുരോഹിതനായ അദ്ദേഹത്തിന് റോമിന്റെ ആർഭാടത്തിൽ താൽപ്പര്യമില്ല. അതുകൊണ്ട് അദ്ദേഹത്തിന്റെ നേതൃത്വം സഭയെ പരിഷ്കരിക്കും എന്നതിൽ സംശയമില്ല. പാവങ്ങളോട് സംവദിക്കുമ്പോൾ അദ്ദേഹം അവരോട് പറഞ്ഞിരുന്നത് നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിക്കുക എന്നായിരുന്നു. അവർക്ക് സഹായം നൽകുന്നതിനായി അദ്ദേഹത്തിനു കരുത്തു നൽകണമെന്നാണ് അദ്ദേഹം ആവശ്യപ്പെട്ടത്. റോമിലെ ബിഷപ്പായതിനുശേഷവും അദ്ദേഹം അനുയായികളോട് ആവശ്യപ്പെടുന്നത് നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിക്കുക എന്നു തന്നെയാണ്. മാർപാപ്പയും ദരിദ്രരും തമ്മിലുള്ള വിടവ് വലുതാക്കാതിരിക്കാനാണ് അദ്ദേഹം ശ്രമിച്ചുകൊണ്ടിരിക്കുന്നത്.

ജനങ്ങളോടും മാദ്ധ്യമപ്രവർത്തകരോടും ഇടപെടുമ്പോൾ ഫ്രാൻസിസ് മാർപാപ്പ തികച്ചും നവീനമായ ചിന്താഗതിക്കാരനാണ്. ഒന്നാം നൂറ്റാണ്ടിൽ ഉണ്ടായ സഭയെ ഇരുപത്തിയൊന്നാം നൂറ്റണ്ടിലെ സാങ്കേതിക വിദ്യകൾ ഉപയോഗിച്ച് ലോകത്തിനു പരിചയപ്പെടുത്താൻ അദ്ദേഹത്തിനറിയാം. അദ്ദേഹത്തിന്റെ പത്രസമ്മേളനത്തിലൂടെയും സന്ദേശങ്ങളിലൂടെയും സഭയിൽ ഉണ്ടാകേണ്ട മാറ്റങ്ങളെ പറ്റി അദ്ദേഹം വാചാലനാകുന്നു. അതിന് അദ്ദേഹത്തെ വിമർശിക്കുന്ന യാഥാസ്ഥിതികരും അദ്ദേഹത്തിനു ചുറ്റുമുണ്ട്. സഭയുടെ പ്രവർത്തനങ്ങൾ സുതാര്യമാക്കാനായി വത്തിക്കാൻ ബാങ്കിന്റെ കണക്കുകൾ ലോകത്തെ അറിയിക്കാൻ തയ്യാറായി അദ്ദേഹം. വത്തിക്കാനിലെ ഭരണപരമായ കാര്യങ്ങൾ മാറ്റുമ്പോഴും അതിന്റെ മൗലികമായ തത്വങ്ങളെ അദ്ദേഹം നിരാകരിക്കുന്നില്ല. ആ തത്വങ്ങൾ മാറ്റാത്തതെന്താണന്ന് ചോദിച്ചതിന് അദ്ദേഹം നൽകിയ ഉത്തരം അവയൊക്കെ ചോദ്യം ചെയ്യാൻ എനിക്കെന്താണ് അധികാരം എന്നായിരുന്നു.

ലോക സാമ്പത്തിക വ്യവസ്ഥയെ പറ്റി അദ്ദേഹത്തിന് വ്യക്തമായ ധാരണകളുണ്ട്. ക്യാപ്പിറ്റലിസത്തിലൂടെ ധനം അമിതമായി വർദ്ധിപ്പിച്ചതുകൊണ്ട് പാവങ്ങൾക്ക് ഗുണം കിട്ടുമെന്ന് അദ്ദേഹം വിശ്വസിക്കുന്നില്ല. ചെറുപ്പകാലത്ത് കമ്മ്യൂണിസത്തോടും സോഷ്യലിസത്തോടും പ്രത്യേകത തോന്നിയിരുന്നു അദ്ദേഹത്തിന്. ദാരിദ്ര്യത്തിന്റെ യഥാർത്ഥ കാരണങ്ങളെ പറ്റി പഠിക്കുകയും അവ മാറ്റാനുള്ള പദ്ധതികൾ തയ്യാറാക്കുകയും വേണമെന്നാണ് അഭിപ്രായം. തുറന്ന കമ്പോളം കൊണ്ടു മാത്രം ദാരിദ്ര്യനിർമ്മാർജ്ജനം നടക്കുകയില്ലന്നും ധനികർ കൂടുതൽ ധനികരാകുകയും പാവപ്പെട്ടവർ കൂടുതൽ പാവപ്പെട്ടവരാകുകയും ചെയ്യുകയാകും ഈ കമ്പോളങ്ങൾ ചെയ്യുന്നതെന്നും അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ട്.

മറ്റു മതങ്ങളോടുള്ള സഹിഷ്ണുത ഫ്രാൻസിസ് മാർപാപ്പയുടെ ഒരു ശക്തിയാണ്. ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നു, പക്ഷെ അതൊരു കത്തോലിക്കാ ദൈവമല്ല എന്നു പറഞ്ഞ മാർപാപ്പയാണ് അദ്ദേഹം. റോമിലെ ബിഷപ്പാണങ്കിലും ഞാൻ ഒരു ബിഷപ്പാണന്നും അദ്ദേഹം കരുതുന്നു. ജൂതമതത്തോട് അദ്ദേഹത്തിന് സഹോദരത്വമാണ്. ഇസ്ലാം മതത്തോട് ബനഡിക്ട് മാർപാപ്പയ്ക്കുണ്ടായിരുന്ന അസഹിഷ്ണുത ഫ്രാൻസിസ് മാർപാപ്പക്കില്ല. ഇസ്ലാം മതത്തോട് സഹവർത്തിക്കണമെന്ന അഭിപ്രായക്കാരനാണ് അദ്ദേഹം.

കത്തോലിക്കാ സഭയുടെ എല്ലാ പ്രശ്നങ്ങളും പരിഹരിക്കാൻ ഫ്രാൻസിസ് മാർപാപ്പ 2014 ഒക്ടോബറിൽ ബിഷപ്പുമാരുടെ ഒരു പ്രത്യേക സമ്മേളനം വിളിച്ചിട്ടുണ്ട്. പല മാറ്റങ്ങളും ഈ സമ്മേളനത്തിൽ നിന്ന് പ്രതീക്ഷിക്കാമെങ്കിലും മൗലികമായ മാറ്റങ്ങൾ വരുത്താൻ അദ്ദേഹം തയ്യാറല്ലന്ന് വ്യക്തമാണ്. അദ്ദേഹം ആഗ്രഹിക്കുന്ന വിപ്ലവം സഭയെ സാധാരണക്കാരുടെ, പാവപ്പെട്ടവരുടെ സമീപത്തേക്ക് നയിക്കുക എന്നതാണ്.

ബനഡിക്ട് മാർപാപ്പ ജീവിച്ചിരിക്കുമ്പോൾ തന്നെയാണ് ഫ്രാൻസിസ് മാർപാപ്പയായത് എന്നത് അദ്ദേഹത്തിന് ഒരു അനുഗ്രഹമായാണ് അദ്ദേഹം കാണുന്നത്. തന്റെ പൂർവ്വികൻമാരുടെ നേട്ടങ്ങളുടെ അടിസ്ഥാനത്തിലാകണം സഭ മുന്നോട്ടു പോകേണ്ടത് എന്നു വിശ്വസിക്കുന്ന അദ്ദേഹം ബനഡിക്ട് മാർപാപ്പയുടെ സാന്നിദ്ധ്യത്തെയും അദ്ദേഹത്തിന്റെ സൗഹൃദബന്ധത്തെയും വിലമതിക്കുന്നു.

ഒരു വർഷം കൊണ്ടുതന്നെ ഫ്രാൻസിസ് മാർപാപ്പ വ്യത്യസ്തനായ ഒരു സഭാ നേതാവും അതുല്യനായ ഒരു മനുഷ്യ സ്നേഹിയുമാണന്ന് ലോകം അംഗീകരിച്ചു കഴിഞ്ഞിരിക്കുന്നു. ലോക സമാധാനത്തിനും കത്തോലിക്കാ സഭയുടെ ഉന്നമനത്തിനായും ജീവിക്കുമ്പോൾ തന്നെ അദ്ദേഹം അശരണരുടേയും ആലംബഹീനരുടേയും പ്രതീക്ഷയായി തീർന്നിരിക്കുകയാണ്. ഫ്രാൻസിസ് അസീസിയെപ്പോലെ പാവങ്ങളുടെ ചക്രവർത്തിയായി ഫ്രാൻസിസ് മാർപാപ്പയും അവരോധിക്കപ്പെടും എന്നതിൽ സംശയമില്ല.



# ദൈവമേ, ഫ്രാൻസിസ് മാർപാപ്പാ തിരുമേനിക്കായി സ്തോത്രം

കവർസ്റ്റോറി







ജോസഫ് മാർ ബർണബാസ് എപ്പിസ്കോപ്പാ
മാർത്തോമാ സഭ


ഫ്രാൻസിസ് മാർപാപ്പ ചിരപരിചിതമായ നാമം. എവിടെയോ കണ്ടു മറന്ന മുഖം. വിശാല നെറ്റിത്തടവും ഉയർന്ന നാസികയും ദീപ്തമായ കണ്ണുകളും വശ്യതയാർന്ന കവിൾത്തടങ്ങളും ഇവയെല്ലാം ചേർന്ന് സദാ പുഞ്ചിരിക്കുന്ന മുഖശ്രീയുള്ള ഫ്രാൻസിസ് പാപ്പയെ നാം നമ്മുടെ ഉള്ളിലാക്കി കഴിഞ്ഞു. ജനനത്തിനു മുൻപേ ഞാൻ നിന്നെ എനിക്കായ് വേർതിരിച്ചിരിക്കുന്നു എന്ന് പ്രവാചകനോട് അരുളി ചെയ്തത്, ഈ കാലത്തും മാർപാപ്പയുടെ തിരഞ്ഞെടുപ്പിലൂടെ ദൈവം നമുക്ക് വെളിപ്പെടുത്തിയിരിക്കുന്നു.

ഒരു അത്ഭുത ശിശു ജനിച്ചിരിക്കുന്നു- മാർപാപ്പയുടെ തിരഞ്ഞെടുപ്പു ദിനമായ 2013 മാർച്ച് 14 മുതൽ നാം അത് അനുഭവിച്ചറിയുന്നു. കർദ്ദിനാൾ സംഘത്തിന്റെ ഭരണാധികാരി 115 കർദ്ദിനാളൻമാരിൽ നിന്ന് 77 വോട്ടു നേടിക്കഴിഞ്ഞ കർദ്ദിനാൾ ബർഗോളിയോ തിരഞ്ഞെടുക്കപ്പെട്ടു എന്ന് ലോകത്തോടു പ്രഖ്യാപിക്കുന്നു-ഹബേ മൂസ്സ് പാപ്പാം- We have the Pope- അതേ, അത് ദൈവിക തിരഞ്ഞെടുപ്പായി നാം അംഗീകരിക്കുന്നു. നമുക്കൊരു മകൻ നൽകപ്പെട്ടിരിക്കുന്നു എന്ന് എശയ്യാ പ്രവചനം 9:6 ൽ പറഞ്ഞിരിക്കുന്നത് പോലെ ഇവിടെ ഇതാ നമുക്കൊരു പിതാവിനെ ദൈവം നൽകിയിരിക്കുന്നു. വത്തിക്കാൻ സിസ്റ്റെൻ ചാപ്പലിലെ വെളുത്തപുക സ്വർഗ്ഗത്തോടുള്ള ഭൂമിയുടെ നന്ദി പറച്ചിലാകാം. തന്റെ സ്വർഗ്ഗീയ നിയോഗം മുതൽ പാപ്പ നമ്മെ അത്ഭുതപ്പെടുത്തുകയാണ്.

> "റോമൻ കത്തോലിക്കാ സഭയ്ക്കു പുറത്തുള്ള ക്രൈസ്തവ സമൂഹങ്ങൾക്കും മാർപാപ്പ തിരുമേനി ഊർജവും ശക്തിയും പകരുന്നു. മാർപാപ്പാ ഞങ്ങളുടെതും എന്ന് പറയുന്നതിൽ ഞങ്ങൾക്കഭിമാനമാണ്."

അജഗണത്തിനു മുമ്പിൽ നമ്ര ശിരസ്തനായി നിന്നു കൊണ്ട് ലോക ജനതയുടെ പ്രാർത്ഥനയ്ക്കായി ഈ വലിയ പുരോഹിതൻ അർത്ഥിക്കുകയാണ്. ലോകമാനമായിരിക്കെ ഇതിനാൽ സ്വർഗ്ഗം വാചാലമായി. നമ്മുടെ മലങ്കരയുടെ രാജകുമാരൻ വാ തുറന്നു പറയുന്നു-തിരഞ്ഞെടുപ്പിനു ശേഷം അദ്ദേഹം മറ്റൊരാളായി മാറുകയായിരുന്നു. പ്രകടമായ മാറ്റമായിരുന്നു അത്. അദ്ദേഹത്തിന്റെ സംസാരവും ശരീര ഭാഷയും അടിമുടി മാറി. ശരിക്കും





പരിശുദ്ധാത്മാവിന്റെ നിറവ് അദ്ദേഹത്തിനു ലഭിച്ചു എന്ന് അദ്ദേഹത്തെ മുമ്പു കണ്ട ആർക്കും തോന്നും. ഇതൊന്നും അദ്ധ്വാനിച്ചുണ്ടായ കൃത്രിമ രീതിയായിരുന്നില്ല മറിച്ച്, വളരെ സ്വാഭാവികമായി അദ്ദേഹത്തിന്റെ ഉള്ളിൽ നിന്നും വരുന്ന നൈസർഗികമായ ഇടപ്പെടലുകളാണ്.

ഉറഞ്ഞു നിന്നവരെയും, അറച്ചു നിന്നവരെയും, അകന്നു നിന്നവരെയും, നിസംഗരായവരെയും മാർപാപ്പാ തിരുമേനിക്ക് സഭയിലേക്ക് സന്നിവേശിപ്പിക്കുവാൻ കഴിഞ്ഞു. റോമൻ കത്തോലിക്കാ സഭയ്ക്കു പുറത്തുള്ള ക്രൈസ്തവ സമൂഹങ്ങൾക്കും മാർപാപ്പ തിരുമേനി ഊർജവും ശക്തിയും പകരുന്നു. മാർപാപ്പാ ഞങ്ങളുടെതും എന്ന് പറയുന്നതിൽ ഞങ്ങൾക്കഭിമാനമാണ്. ജോൺ ഇരുപത്തിമൂന്നാം മാർപാപ്പാ വിളിച്ചു കൂട്ടിയ രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ ജൂബിലി കൊണ്ടാടുന്ന ഈ നാളുകളിൽ ആ കൂട്ടായ്മ ലോകത്തിനു നൽകിയ പ്രചോദനം എത്ര വലുതായിരുന്നു. രണ്ടാം വത്തിക്കാൻ അസംബ്ലിയിൽ പങ്കെടുത്ത് ഇൻഡ്യയിൽ നിന്നുള്ള പ്രതിനിധികളിൽ ഇന്ന് ജീവിച്ചിരിക്കുന്ന ഏക വ്യക്തി, ഡോ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രപ്പോലിത്തയാണ്. സുന്നഹദോസിനെ കുറിച്ച് ഇന്നും തിരുമേനി സന്തോഷത്തോടെ ഓർമ്മകൾ പങ്കുവയ്ക്കുന്നു. സഭയ്ക്കും സമൂഹത്തിനും മാർപാപ്പാ തിരുമേനിയുടെ നേതൃത്വം ഏറെ ആവശ്യമായിരിക്കുന്ന സമയത്താണ് ഈ വന്ദ്യ പിതാവിന്റെ നിയോഗവും തിരഞ്ഞെടുപ്പും നടന്നിരിക്കുന്നത്. ക്രിസ്താനുഭവം നമ്മെ ഏറെ മനസിലാക്കുവാൻ വന്ദ്യ പിതാവിന് ദൈവം തന്റെ കൃപ ഏറെ വർഷിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. വിശുദ്ധ കുർബ്ബാന മദ്ധ്യേയുള്ള തുബദേൻ പ്രാർത്ഥനയിൽ ഒന്നാമത്തേത്, ലോകം എങ്ങുമുള്ള പരിശുദ്ധ സഭയ്ക്കും പിതാക്കൻമാർക്കും വേണ്ടിയുള്ളതാണല്ലൊ. മാർ പാപ്പാതിരുമേനിയെ മറക്കാതെ ഓർത്തു പ്രാർത്ഥിക്കുന്നതിന് ദൈവം തുണയ്ക്കട്ടെ. ഈ ഉന്നത സ്ഥാനത്തേക്ക് നിയമിക്കപ്പെട്ട് ഒരു വർഷം പൂർത്തിയാകുന്ന ഫ്രാൻസിസ് മാർപാപ്പാ തിരുമേനി, ദൈവം നമുക്ക് നൽകിയ വരദാനമാണ്. ദൈവമേ, ഫ്രാൻസിസ് മാർപാപ്പാ തിരുമേനിക്കായി സ്തോത്രം.




# ഫ്രാൻസിസ് മാർപാപ്പയും വിമോചന ദൈവശാസ്ത്രവും

ഡോ. നൈനാൻ കോശി
വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ്



ഫ്രാൻസിസ് മാർപാപ്പാ ഒരു വിമോചന ദൈവശാസ്ത്രജ്ഞനാണോ? സുവിശേഷത്തിൽ സന്തോഷം (Evangeli Gaudium) എന്ന അപ്പസ്തോലിക ആഹ്വാനമാണ് ഈ ചോദ്യം ഉയർത്തിയത്.

വിമോചന ദൈവശാസ്ത്രത്തിന് വത്തിക്കാനിൽ സ്വാഗതം എന്നതിന് വ്യക്തമായ സൂചനകളുണ്ട്. വിമോചന ദൈവശാസ്ത്രത്തിന്റെ പിതാവെന്നറിയപ്പെടുന്ന ഗുസ്താവോ ഗുട്ടിയേറസുമായി മാർപാപ്പയുടെ കൂടിക്കാഴ്ച; വത്തിക്കാൻ പത്രമായ ഒബസർ വേറ്ററോ റൊമാനോ ഗുട്ടിയോറിന്റെ കൃതികൾക്കു നൽകിയ പ്രാധാനം; സുവിശേഷത്തിൽ സന്തോഷമെന്ന രേഖയിൽ പ്രതിഫലിക്കുന്ന വിമോചന ദൈവശാസ്ത്രാശയങ്ങൾ- ഇവയെല്ലാമാണ് തിരിപ്പകർ ചൂണ്ടിക്കാണിക്കുന്നത്. വിമോചന ദൈവശാസ്ത്രത്തിന് വത്തിക്കാന്റെ വാതിലുകൾ തുറന്നിട്ടു കഴിഞ്ഞു.

> മാർക്സിസം പൂർണമല്ല. പൂർണമായത് ക്രിസ്തീയ വിശ്വാസം തന്നെയാണെന്ന് വിമോചന ദൈവശാസ്ത്രജ്ഞൻമാർ നിലപാടെടുക്കുന്നു.

എന്നാൽ വാതിലുകൾ നേരത്തെ തന്നെ തുറക്കാൻ തുടങ്ങിയെന്നതാണ് വാസ്തവം വിശ്വാസപ്രമാണത്തിന്റെ തിരുസംഘ (Congregation of the Doctrine of Faith) മേധാവിയായി 2012 ൽ ആർച്ചുബിഷപ്പ് ഗർഹാർഘ്മുള്ളറുടെ നിയമനം വിമോചന ദൈവശാസ്ത്രത്തിന് സ്വാഗതം എന്ന വിളംബരമായിരുന്നുവെന്ന് കരുതുന്നവരുണ്ട്. വത്തിക്കാനിൽ മാർപാപ്പ കഴിഞ്ഞാൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്ന സ്ഥാനത്തേക്ക് ഗുട്ടിയേറസിന്റെ ആരാധകനും, അദ്ദേഹത്തോട് ചേർന്ന് വിമോചന ദൈവശാസ്ത്രത്തെപ്പറ്റി ഗ്രന്ഥം രചിച്ചയാളുമായ ആർച്ചുബിഷപ് മുള്ളറിനെ, വിമോചന ദൈവശാസ്ത്രത്തിന്റെ ഏറ്റവും കടുത്ത വിമർശകനായ കാർഡിനൽ റാറ്റ്സിംഗർ മാർപാപ്പായായപ്പോൾ നിയമിച്ചത് അത്ഭുതമുളവാക്കി. പലകാര്യങ്ങളിലും റാറ്റ്സിംഗറിൽ നിന്ന് വ്യത്യസ്ഥനായിരുന്നു ബെനിഡിക്ട് എന്നു കരുതുന്നവർക്ക് അതൊരു നല്ല തെളിവായി.



വിമോചന ദൈവശാസ്ത്രം എന്ന പ്രയോഗത്തിന് രൂപം നൽകിയത് ഗുട്ടിയേറസായിരുന്നു. ദൈവ വചനത്തിന്റെ വെളിച്ചത്തിൽ നടത്തുന്ന വിമർശനപരമായ ഒരു പരിചിന്തനമാണ് വിമോചന ദൈവശാസ്ത്രമെന്ന് ഗുട്ടിയേറസ് നിർവ്വചിച്ചു. ഇതിന് രണ്ടു അടിസ്ഥാന പ്രമാണങ്ങളുണ്ട്. ഒന്ന്, വിമോചനമെന്നത്, എല്ലാ വിധത്തിലുമുള്ള വിഘ്നത്തിൽ-രാഷ്ട്രീയ, സാമ്പത്തിക, സാമൂഹ്യ, വംശപര, ലിംഗപര, മതപര- നിന്നുമുള്ള മോചനമാണ്. രണ്ട്, ദൈവശാസ്ത്രം സഭയുടെ ഉന്നതങ്ങളിൽ നിന്ന് അടിച്ചേൽപ്പിക്കുന്നതല്ല, ക്രിസ്തീയ സമൂഹങ്ങളുടെ ജീവിതാനുഭവങ്ങളിൽ നിന്ന് വളർത്തിയെടുക്കുന്നതാണ്.

മനുഷ്യന്റെ പ്രവൃത്തികളുടെ ദൈവശാസ്ത്രപരമായ അർത്ഥത്തെ അന്വേഷിക്കുകയാണ് വിമോചന ദൈശാസ്ത്രം. ദരിദ്രരുടെ യാതനയിലും, സമരത്തിലും, പ്രത്യാശയിലും നിന്ന് അത് ക്രിസ്തീയ വിശ്വാസത്തെ വ്യാഖ്യാനിക്കുന്നു. അത് സമൂഹത്തിന്റെ വ്യവസ്ഥിതിയെയും അതിനെ നിലനിർത്തുന്ന പ്രത്യയശാസ്ത്രങ്ങളെയും ചോദ്യം ചെയ്യുന്നു.ദരിദ്രരുടെ വീക്ഷണത്തിൽ നിന്ന് സഭയുടെയും ക്രിസ്ത്യാനികളുടെയും പ്രവർത്തനങ്ങളെ വിമോചന ദൈവശാസ്ത്രം വിമർശിക്കുന്നു.

വിമോചന ദൈവശാസ്ത്രത്തിനെതിരെയുള്ള പ്രധാന വിമർശനമെന്താണെന്നു നോക്കാം. ക്രിസ്തുമതവും മാർക്സിസവും തമ്മിൽ പൊരുത്തപ്പെടാത്തതിനാൽ മാർക്സിസ്റ്റ് സാമൂഹ്യ ശാസ്ത്രം രൂപീകരിക്കുന്ന വിമോചന ദൈവ ശാസ്ത്രജ്ഞൻമാർ ഒരു വിഷമ സന്ധിയിൽ എത്തിച്ചേരുന്നു. ഈ രണ്ടു പാരമ്പര്യങ്ങളും സംയോജിപ്പിക്കാനുള്ള ഏതു ശ്രമവും ഒന്നിനെ മറ്റതിനു വേണ്ടി ഉപേക്ഷിക്കാൻ നിർബന്ധിതമാകുന്ന വിഷമ സന്ധി സൃഷ്ടിക്കും. ഇതാണ് ഔദ്യോഗിക രേഖകളിൽ വത്തിക്കാൻ സ്വീകരിച്ചിരിക്കുന്ന നിലപാട്. ഈ വിഷയത്തിലുള്ള പ്രമാണ രേഖകളുടെ കർത്താവ് കാർഡിനൽ റാറ്റ്സിംഗർ ആണ്. മാർക്സിസത്തിന്റെ ഏതെങ്കിലും ഭാവമോ, ഭാഗമോ സ്വീകരിക്കുമ്പോൾ മതത്തിനുണ്ടാകുന്ന ഭവിഷ്യത്തുകൾ അസ്വീകാര്യമാണ്. ഇവിടെത്തന്നെയാണ് വത്തിക്കാന്റെ വിമോചന ദൈവശാസ്ത്ര വിമർശനം ചോദ്യം ചെയ്യപ്പെടുന്നത്. മാർക്സിസത്തിന്റെ ഏതെങ്കിലും ഭാഗം സ്വീകരിക്കുന്നവർ മാർക്സിസത്തെ പൂർണമായി സ്വീകരിക്കുന്നവരാകണമെന്നില്ല. മാർക്സിസം പൂർണമല്ല. പൂർണമായത് ക്രിസ്തീയ വിശ്വാസം തന്നെയാണെന്ന് വിമോചന ദൈവശാസ്ത്രജ്ഞൻമാർ നിലപാടെടുക്കുന്നു.

2013 സെപ്തംബർ 13-ാം തീയതി ഫ്രാൻസിസ് മാർപാപ്പ ഗുട്ടിയേറസുമായി നടത്തിയ കൂടിക്കാഴ്ച അനൗപചാരികമായിരുന്നു. ഔദ്യോഗികപരിപാടികളുടെ കൂട്ടത്തിൽ സ്ഥാനം കണ്ടില്ല. എങ്കിലും ഈ കൂടിക്കാഴ്ചയുടെ പ്രാധാന്യം വത്തിക്കാന്റെ ഭിത്തികൾക്കുള്ളിൽ ഒതുങ്ങി നിന്നില്ല; ഒതുങ്ങി നിൽക്കണമെന്ന് വത്തിക്കാൻ ആഗ്രഹിച്ചതുമില്ല.

2013 സെപ്തംബർ ആദ്യം ഒരാഴ്ചക്കുള്ളിൽ ഒബ്സർവാറ്റോറേ റൊമാനോ ഗുട്ടിയേറസുമായുള്ള ഒരു അഭിമുഖവും, ആ ദൈവശാസ്ത്രജ്ഞന്റെ തന്നെ ഒരു ലേഖനവും, അദ്ദേഹത്തിന്റെ കൃതികളെ പ്രശംസിച്ചുകൊണ്ടുള്ള രണ്ടു ലേഖനകളും -ഒന്ന് ആർച്ചുബിഷപ്പ് മുള്ളറുടേതായിരുന്നു- പ്രസിദ്ധീകരിക്കപ്പെട്ടു.

അധികാരത്തിൽ വന്നയുടൻ തന്നെ വത്തിക്കാനിൽ ശ്രദ്ധേയമാറ്റങ്ങൾ വരുത്തിയ മാർപാപ്പ വിമോചന ദൈവശാസ്ത്രത്തോടുള്ള സമീപനം മാറ്റിയെന്നു വ്യാഖ്യാനിക്കപ്പെടും. സങ്കീർണ്ണവും, പ്രയാസ പൂർണവുമായ ഒരു പ്രക്രിയയിലൂടെ ദരിദ്രരോടു സഭക്കുള്ള പ്രതിബദ്ധത തെളയിക്കുന്നതിന്റെ ഫലമാണിതെന്നും വിശദീകരിക്കാം.

2004 ൽ ഗുട്ടിയേറസും, ആർച്ചുബിഷപ്പ് മുള്ളറും ചേർന്നു രചിച്ച ദരിദ്രരുടെ പക്ഷത്ത്, വിമോചന ദൈവശാസ്ത്രം, ക്രിസ്തുവിന്റെ ദൈവശാസ്ത്രം, (On the Side of the Poor, Theology of Leberation theology of christ) എന്ന പുസ്തകത്തിന്റെ ഇറ്റാലിയൻ പതിപ്പ് 2013 സെപ്തംബറിൽ പ്രസിദ്ധീകരിച്ച വേളയിൽ വിമോചന ദൈവശാസ്ത്രം കത്തോലിക്കാ ദൈവശാസ്ത്രത്തിൽ ഏറ്റവും പ്രാധാന്യമർഹിക്കുന്ന ഒരു ധാരയാണെന്ന് ആർച്ചുബിഷപ് പ്രസ്താവിച്ചു. 1980ൽ ആർച്ചുബിഷപ് ഒസ്കാർ റൊമേറയുടെ വിശുദ്ധപദവിക്കുള്ള പച്ചക്കൊടി കാട്ടിയെന്ന് രണ്ടു സന്ദർഭത്തിൽ ആർച്ചുബിഷപ് പറഞ്ഞത് പ്രത്യേകം ശ്രദ്ധിക്കപ്പെട്ടു. ജോൺപോൾ രണ്ടാമന്റെയും ബനഡിക്ട് പതിനാറാമന്റെയും കാലത്ത് ഈ കാര്യത്തിൽ മെല്ലെപ്പോക്കായിരുന്നുവെന്ന വിമർശനമുണ്ട്.

ലാറ്റിനമേരിക്കയിൽ നിന്നുള്ള ആദ്യത്തെ മാർപാപ്പയെന്ന നിലയിൽ ഫ്രാൻസിസ് മാർപാപ്പയ്ക്ക് വിമോചന ദൈവശാസ്ത്രത്തോടുള്ള സമീപനമെന്തന്ന് ചോദ്യം ഉയർന്നു.

1970 മുതൽ 1979 വരെ അർജന്റിനിയൻ പ്രവ്യശ്യയിലെ ജെസ്യൂട്ട് തലവൻ ആയിരിക്കുമ്പോൾ അദ്ദേഹം വിമോചന ദൈവശാസ്ത്രത്തിന്റെ സുഹൃത്തായിരുന്നുവെന്ന് ആരും പറയുകയില്ല. 1976 ൽ തുടങ്ങിയ അർജന്റിനയിലെ സൈനിക സേച്ഛാധിപത്യത്തിന്റെ കാലഘട്ടത്തിൽ അദ്ദേഹം സ്വീകരിച്ച ചില നിലപാടുകളെപ്പറ്റിയുള വിവാദം ഇനിയും കെട്ടടങ്ങിയിട്ടില്ല. എന്നാൽ അദ്ദേഹത്തിന് ദരിദ്രരോടുള്ള പ്രതിബദ്ധത അദ്ദേഹത്തിന്റെ വിമർശകരും അംഗീകരിച്ചു.

വിമോചന ദൈവശാസ്ത്രത്തോടും മാർപാപ്പയ്ക്കുള്ള ആഭിമുഖ്യം വ്യക്തമാക്കുന്നതാണ് സുവിശേഷത്തിൽ സന്തോഷം എന്ന അപ്പോസ്തോലിക ആഹ്വാനം. വിമോചന ദൈവ ശാസ്ത്രത്തിന് മൗലികമായ രണ്ടു കാര്യങ്ങളുണ്ട്. ഒന്ന്, ദരിദ്രരോടുള്ള പ്രത്യേകത പ്രതിബദ്ധത. രണ്ട്, ദരിദ്രർ ദൈവ കൃപയുടെ സുവിശേഷ മാധ്യമം എന്നവിശ്വാസം. ദരിദ്രരോടുള്ള പ്രത്യേക ആഭിമുഖ്യമാണ് വിമോചന ദൈവ ശാസ്ത്രത്തിന്റെ തൊന്നും ദൃശാനുമാനവുമെന്ന് ഗുട്ടിയേറസ് ഒരിക്കൽ പറയുകയുണ്ടായി. വിമോചന ദൈവ ശാസ്ത്ര പരിപ്രേക്ഷങ്ങൾ വ്യക്തമായി പ്രതിഫലിക്കുന്ന ഭാഗങ്ങൾ ആഹ്വാനത്തിലുണ്ട്. മതത്തെ സ്വകാര്യ മണ്ഡലത്തി

ലേക്ക് ഒതുക്കി നിർത്താമെന്നോ അത് സ്വർഗ്ഗത്തിലേക്ക് ആത്മാക്കളെ തയ്യാറാക്കാൻ മാത്രമാണെന്നോ ഇനിയും അവകാശപ്പെടാൻ സാധ്യമല്ല. വിമോചന ദൈവ ശാസ്ത്രത്തിന്റെ പ്രധാനാംശങ്ങളിലൊന്നും സാമൂഹ്യ സാമ്പത്തിക വ്യവസ്ഥിതിയെപ്പറ്റിയുളള വിമർശനം ആഹ്വാനത്തിലുണ്ട്; ഇത് ആഹ്വാനത്തിൽ നിശിതമാ ണെന്നത് സവിശേഷത.

സ്വതന്ത്ര വിപണിയുടെ സമ്പദ് ക്രമത്തെയാണ് ഇന്നത്തെ അനീതിക്കു പ്രധാന കാരണമായി മാർപാപ്പ എടുത്തുകാട്ടുന്നത്. ഈ വ്യവസ്ഥിതിയിലൂടെ നീതി യുണ്ടാകുമെന്ന് അവകാശവാദം നിരർത്ഥകമാണ്. സാമ്പത്തികാധികാരം കൈയാളുന്നവരിലും, ഇപ്പോഴ ത്തെ സാമ്പത്തിക വ്യവസ്ഥിതിയുടെ വിശുദ്ധീകരിക്ക പ്പെട്ട പ്രവർത്തനത്തിലും വിശ്വാസമർപ്പിച്ചുകൂടാ. ഇതിന്റെ പിന്നിലുള്ള പ്രത്യയ ശാസ്ത്രത്തെയും മാർപാപ്പ വിമർശിക്കുന്നു. പാർശ്വവൽക്കരണവും അസ മത്വവുമുള്ള ഒരു സമ്പദ്ക്രമത്തോട് ഇന്ന് നമുക്ക് "നിങ്ങൾ കൊല ചെയ്യരുത്" എന്ന് പറയേണ്ടിയിരിക്കു ന്നു. അത്തരം സമ്പദ്ക്രമം കൊലപാതകം ചെയ്യുകയാ ണ്. സമൂഹത്തിലെ ഒരു വലിയ വിഭാഗം ഇതുമൂലം പുറ ന്തള്ളപ്പെടുകയാണ്.

പാപത്തിനും, വിമോചനത്തിനും ദൈവശാസ്ത്രം നൽകുന്ന അർത്ഥമാണ് ഈ ഭാഗത്ത് അപ്പസ്തോലികാ ഹ്വാനം നൽകുന്നത്. വ്യക്തിഗതമായ പാപത്തെപ്പറ്റിയല്ല ഇവിടെ പറയുന്നത്, പ്രത്യുത ഘടനയുടെ, വ്യവസ്ഥി തിയുടെ പാപത്തെപ്പറ്റിയാണ്. കൊല ചെയ്യുന്ന, ദിവ്യ കൽപ്പനകളെ ലംഘിക്കുന്ന ഒരു വ്യവസ്ഥിതിയാണ് മാർപാപ്പായുടെ രോഷത്തിനു പാത്രമാകുന്നത്. ഈ വ്യവ സ്ഥിതിയാണ് ദാരിദ്ര്യം ഉണ്ടാക്കുന്നത്, ദരിദ്രരുടെ യാ തനകൾക്കും കാരണം. ആ ദരിദ്രരോടുള്ള പ്രതിബദ്ധ തയാണ് മാർപാപ്പയുടെ വാക്കുകളിൽ. "അതുകൊ ണ്ടാണ് ദരിദ്രമായ, ദരിദ്രർക്കു വേണ്ടിയുള്ള ഒരു സഭ യാണാവശ്യം എന്നു ഞാൻ പറയുന്നത്." ദരിദ്രർ ദൈവ കൃപയുടെ സവിശേഷ മാധ്യമം എന്ന വിമോചന ദൈവ ശാസ്ത്ര ചിന്തയും ഇവിടെയുണ്ട്. "ദരിദ്രർക്കു നമ്മെ വള രെയേറെ പഠിപ്പിക്കാനുണ്ട്. അവരുടെ പ്രയാസങ്ങളിൽ കഷ്ടപ്പാടനുഭവിക്കുന്ന ക്രിസ്തുവിനെ നാം കാണുന്നു. അവരാൽ സുവിശേഷീകരിക്കപ്പെടാൻ നാം നമ്മെ ത്തന്നെ അനുവദിക്കുന്നു."

വിമോചന ദൈവശാസ്ത്രജ്ഞൻമാർക്ക് അപ്പസ്തോ ലികാഹ്വാനം പൂർണമായ തൃപ്തി നൽകുകയില്ല. നില വിലുള്ള രാഷ്ട്രീയ-മതപര സ്ഥാപനങ്ങളിലൂടെ വിമോ ചനം സാധ്യമല്ലന്ന് അവർ വാദിക്കും. മാർപാപ്പയാണങ്കിൽ നിലവിലുള്ള സ്ഥാപനങ്ങളുടെ നവീകരണത്തിനാണ് ഊന്നൽ നൽകുന്നത്. റോമൻ കത്തോലിക്കാ സഭയുടെ ഉപദേശങ്ങളുടെ വിശാലമായ ചട്ടക്കൂടിനുള്ളിൽ നിന്നുകൊണ്ട് ദരിദ്രരോടുള്ള പ്രതി ബദ്ധതയുടെ, പ്രചോദനാത്മകവും, വിമോചനാത്മകവു മായ ദൈവശാസ്ത്രത്തിന്റെ പുതിയൊരു അവതരണ മാണ്, "സുവിശേഷത്തിൽ സന്തോഷം."








# ഫ്രാൻസിസ് മാർപ്പാപ്പാ
## അഥവാ
# ക്രിസ്തുവിന്റെ ഹൃദയം

ബിഷപ്പ് ഡോ. ധർമ്മരാജ് റസാലം
സി. എസ്. ഐ ദക്ഷിണ കേരള മഹായിടവക



ആരാണ് ചരിത്ര പുരുഷനാകുക ? എന്ന ചോദ്യത്തിന്റെ ഉത്തരം വ്യത്യസ്തമായേക്കാം. എന്നാൽ ഫ്രാൻസിസ് മാർപ്പാപ്പ ഒരു ചരിത്ര പുരുഷനാണോ എന്ന ചോദ്യത്തിനുത്തരം ഒന്നു തന്നെയായിരിക്കാം എന്നത് നിസ്തർക്കമാണ്. മനുഷ്യരുടെ പ്രതീക്ഷകൾക്കപ്പുറമോ പ്രതീക്ഷകൾക്കനുഗുണമായോ ഒരു വ്യക്തിത്വം സജീവമാക്കുക. അതാണ് അദ്ദേഹത്തിൽ കാണുന്ന മഹത്ത്വം. വർത്തമാന ലോകത്തെ നന്മയെകുറിച്ചുള്ളതോ മാതൃകയെകുറിച്ചുള്ളതോ മാറ്റത്തെകുറിച്ചുള്ളതോ ആയ എല്ലാ വർത്തമാനങ്ങളിലും അദ്ദേഹം ഒഴിച്ചുകൂടാനാകണം. വ്യക്തിത്വമായി നിലക്കൊള്ളുന്ന ആഗോള സഭയുടെ ഹൃദയത്തുടിപ്പ് ലോകജനതയുടെ മുമ്പിൽ അനുഭവമാക്കാൻ അദ്ദേഹം കഴിഞ്ഞ ഒരു വർഷത്തിൽ നടത്തിയ പ്രയാണങ്ങൾ അതിശ്രേഷ്ഠവും ഗംഭീരവുമത്രേ. അതിൽ പ്രൊട്ടസ്റ്റന്റ് സഭാവിഭാഗത്തിൽ ഒരു മേൽ പട്ടക്കാരൻ എന്ന നിലയിൽ സഭൈക്യത്തിനായുള്ള അദ്ദേഹത്തിന്റെ വീക്ഷണവും സ്വീകര്യതയും ദൈവകൃപയായി കാണുന്നു. ആ സമീപനങ്ങളെക്കുറിച്ചുള്ള ചെറുകാഴ്ചയ്ക്കുള്ള പരിശ്രമം മാത്രമാണിവിടെ ഞാൻ രേഖപ്പെടുത്തുന്നത്.

"Ecumenism of blood"എന്ന ആശയം മാർപ്പാപ്പ അവതരിപ്പിച്ചപ്പോൾ നൽകിയ വിശദീകരണം ശ്രദ്ധിക്കുക. "ഏത് സഭയിൽ സ്നാനം സ്വീകരിച്ചവരെന്ന അന്വേഷണത്തിനായി തിരിച്ചറിയൽ കാർഡ് നോക്കിയല്ല ക്രിസ്ത്യാനികളെ കൊലപ്പെടുത്തുന്നത്". സഭൈക്യം അദ്ദേഹത്തിന്റെ ദർശനങ്ങളിൽ മുൻനിരയിലാണെന്നത് സുവ്യക്തം.

> 'ഏത് സഭയിൽ സ്നാനം സ്വീകരിച്ചവരെന്ന അന്വേഷണത്തിനായി തിരിച്ചറിയൽ കാർഡ് നോക്കിയല്ല ക്രിസ്ത്യാനികളെ കൊലപ്പെടുത്തുന്നത്".

**1. സഭൈക്യത്തിനായുള്ള പ്രാർത്ഥന**

"Unity is a gift that we need to ask for". ഐക്യം ഒരു വരമാണെന്ന പ്രഖ്യാപനത്തിനനുബന്ധമായി ഇനിയും നാം അപേക്ഷിക്കേണ്ട ഗൗരവമായ ഒരു വിഷയമാണെന്ന് സാരം. അപ്പൊസ്തലനായ വിശുദ്ധ പൗലൊസിന്റെ വരങ്ങളുടെ പട്ടികയിൽ ഐക്യത്തിനായുള്ള വരം പ്രഖ്യാപിച്ചിട്ടില്ല (1കൊരി. 12:8-10). എന്നാൽ ശ്രേഷ്ഠവരമായ സ്നേഹത്തെക്കുറിച്ച് ആഴമായി രേഖപ്പെടുത്തിയിട്ടുണ്ട്. ആ സ്നേഹത്തിന്റെ പ്രതലത്തിൽ നിന്നു മാത്രമേ ഐക്യത്തെകുറിച്ച് ചിന്തിക്കാനാവൂ എന്നത് സുവ്യക്തം.

മാർപ്പാപ്പയുടെ പ്രസ്തുത ദർശനം മറ്റൊരു തിരിച്ചറിവിൽ നിന്നും കൂടെയാണെന്ന് ഗ്രഹിക്കുന്നു. ഐക്യത്തിനുള്ള ചരിത്രന്മാരുടെ സമാപ്തി വരുത്താൻ ദൈവത്തിനു മാത്രമേ സാധിക്കൂ എന്നതു തന്നെ. ദൈവാത്മാവിന്റെ പ്രവർത്തനത്തിലൂടെ ഐക്യ സമൂഹമായി സഭ സാക്ഷ്യം വഹിക്കാനുള്ള അപേക്ഷകൾ നമ്മിൽ നിന്നുയരുന്നു എന്ന ആഹ്വാനം അദ്ദേഹം നൽകുന്നു. മാത്രമല്ല അത് ദൈവീക ദാനമാണെന്ന തിരിച്ചറിവിലേയ്ക്ക് നയിക്കുകയും ചെയ്യുന്നു.

ഫിൻലന്റിലെ ലൂഥറൻ സഭയെ അഭിസമ്പോധന ചെയ്തപ്പോൾ രണ്ടാം വത്തിക്കൻ കൗൺസിലിലെ ആധ്യാത്മിക എക്യുമെനിസം (Spiritual Ecumenism) വിശദമാക്കിക്കൊണ്ടുള്ള പരാമർശം ശ്രദ്ധിക്കുക. "Conversion of heart and holiness of life, together with private and public prayer for christian Unity" ആണ് എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ആത്മാവിനെ രൂപപ്പെടുത്തുമെന്നുള്ള ആധുനിക



എക്യുമെനിക്കൽ പരിശ്രമങ്ങൾ നൽകുന്ന ഉൾകാഴ്ചയാണിത്.

**2. ദൈവസ്നേഹത്തിന്റെ സാക്ഷ്യം വഹിക്കുക**

"Our witness must concentrate on the centre of our faith, on the announcement of the love of God made manifest in Christ his son" എന്ന് ആഹ്വാനം അദ്ദേഹം നൽകുന്നതിനുള്ള കാരണം നാം പരിശോധിക്കേണ്ടതാണ്. വ്യത്യസ്തമായ സംസ്ക്കാരങ്ങളുടെയും സമൂഹങ്ങളുടെയും മധ്യേയുള്ള ക്രൈസ്തവ വിശ്വാസത്തിന്റെ പ്രഖ്യാപനം ഫലകരമാകണമെങ്കിൽ വിശ്വാസത്തിന്റെ കേന്ദ്രമായ ദർശനത്തിലടിസ്ഥാനമുള്ളതാകണമെന്നാണ്. ക്രിസ്തുവിലൂടെ പ്രകടമാക്കിയ ദൈവസ്നേഹമല്ലാതെ മറ്റൊന്നുമല്ല ക്രൈസ്തവ സാക്ഷ്യത്തിനടിസ്ഥാനം. ആ ദൈവസ്നേഹത്തിന്റെ പ്രചാരമാവുക എന്നതാണ് സഭയുടെ ഉദ്ദേശ്യം.

അഖില ലോക സഭാ കൗൺസിലിന്റെ ശ്രദ്ധേയമായ ഒരു പ്രസ്താവനയാണ് “വ്യത്യസ്തകൾ ഒരിക്കലും വേർതിരിവുകളായി മാററുത്”. "Don't make distinctions of differences into disconnection" . ക്രിസ്തുവിലൂടെ വെളിപ്പെടുത്തപ്പെട്ട ദൈവസ്നേഹത്തിൽ മാത്രമാണ് എല്ലാ വ്യത്യസ്തകളെയും അതിജീവിക്കാനാവുന്നത്. അങ്ങനെ ദൈവസ്നേഹം പ്രകടമായിരുന്ന ഒരു പുറപ്പാടു സമൂഹം (Exodus community) ആയി സഭ പ്രയാണം ചെയ്യേണ്ടതാണെന്ന് സാരം.

അദ്ദേഹത്തിന്റെ ഓർമ്മപ്പെടുത്തൽ ശ്രദ്ധിക്കുക. “ശിഷ്യന്മാർ ഒരുമിച്ചു കൂടിയാൽ സഭ ഉണ്ടാകില്ല. സഭ അതിലും വലുതാണ്. സഭ ഒരു പ്രേമകഥയാണ്. ദൈവതമ്പുരാൻ നമ്മെ സ്നേഹിച്ചു. അതിനാൽ അവിടുന്നു യേശുവിനെ അയച്ചു. യേശുക്രിസ്തു സ്വന്തം ജീവിതത്തെ ബലിയർപ്പിക്കാൻ മാത്രം നമ്മെ സ്നേഹിച്ചു. ക്രിസ്തുശിഷ്യരെന്ന നിലയിൽ നാം ഈ പ്രേമകഥയുടെ കണ്ണികളാണ്. നമ്മുടെ കാലത്തും നമ്മുടെ സ്ഥലത്തുമുള്ള ഈ പ്രേമകഥയുടെ പ്രാദേശിക രൂപങ്ങളാണ് നാം ഓരോരുത്തരും. ഇതു തിരിച്ചറിയുന്നില്ലെങ്കിൽ സഭയെകുറിച്ച് നമുക്ക് ഒന്നുമറിഞ്ഞുകൂടാ”.

സ്നേഹത്തിന്റെ സാക്ഷികളാകുന്നതിനുള്ള ഐക്യ ചരിത്രമായി ഉണ്ടാകേണ്ടതാണെന്ന് ഗ്രഹിക്കാൻ ഇത് മതിയാകും. നവസഭൈക്യ പ്രസ്ഥാനങ്ങൾക്ക് നൽകുന്ന മറ്റൊരു സാമൂഹ്യ പാഠമാണിത്.

വിശാലമായ ഒരു ഐക്യ ദർശനമാണ് അദ്ദേഹത്തിന്റേത്. സഭ ഒരുമിച്ചു വളരുകയും പങ്കുവയ്ക്കുകയും ചെയ്യുന്ന ഒരു സമൂഹമെന്ന ഒരു തലത്തിലാണ് അദ്ദേഹം ദർശിക്കുന്നു. അതുകൊണ്ടു ഈ സമൂഹത്തിൽ ആരെയും ഒഴിവാക്കുകയും അകറ്റി നിർത്തുകയും ചെയ്യുന്നില്ല. വിശക്കുന്നവരും അവശരും പീഢിതരും തുടങ്ങിയ പാർശ്വവൽക്കരിക്കപ്പെടുന്ന എല്ലാവരും ഉൾക്കൊള്ളുന്ന സമൂഹമായ സഭ എന്ന പാഠമാണ്. മാർപ്പാപ്പയുടെ വാക്കുകളിൽ നിഴലിക്കുന്നത്.

**ഉപസംഹാരം**

എക്യുമെനിസത്തെക്കുറിച്ചുള്ള എല്ലാ പരിശ്രമങ്ങളെയും വളരെ പ്രതീക്ഷയോടെയാണ് ഫ്രാൻസിസ് മാർപ്പാപ്പ കാണുന്നത്. നേടാനാവുന്ന ലക്ഷ്യമെന്ന നിലയ്ക്ക് സഭൈക്യം പ്രത്യക്ഷവും പൂർണ്ണവുമായി ദർശിക്കാതിരിക്കുമ്പോഴും നമ്മുടെ പരിശ്രമങ്ങൾ ഒരിക്കലും ഉപേക്ഷിക്കാൻ പാടില്ല എന്നദ്ദേഹം നിർദ്ദേശിക്കുന്നു. പരിശുദ്ധാത്മാവിന്റെ മാർഗ്ഗ ദർശനത്തിന് കീഴിൽ യേശുക്രിസ്തുവിന്റെ ഇഷ്ടത്തിന്റെ പൂർത്തീകരണമായും. പിതാവായ ദൈവത്തോടുള്ള അനുസരണത്താൽ പ്രകടമാക്കപ്പെട്ട ഒരു ആത്മീയ പ്രക്രീയയാണ് എക്യുമെനിസം എന്നാണദ്ദേഹം പ്രസ്താവിക്കുന്നത്. (Ecumenism is in fact a spiritual process"). ഈ ശുഭാപ്തി ദർശനം എക്യുമെനിസത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിന് ഉത്തേജനം തന്നെയാണ്. “നമ്മുടെ യാത്രയുടെ രഹസ്യം ഇതാണ്. ഒഴുക്കിനെതിരെ നീന്താൻ അവൻ (ക്രിസ്തു) നമുക്ക് ശക്തി തരുന്നു. അദ്ദേഹത്തിന്റെ ഈ വാക്കുകൾ തുടർന്നുള്ള പരിശ്രമങ്ങൾക്ക് തികഞ്ഞ ആത്മവിശ്വാസം നൽകുന്നു.



കവർസ്റ്റോറി




# ഫ്രാൻസിസ് പാപ്പ

## നേരെ നടന്നോട്ടെ

ജോണി ലൂക്കോസ്
ന്യൂസ് ഡയറക്ടർ, മനോരമ ന്യൂസ് ചാനൽ



നേരെ, കുറിക്കുകൊള്ളുംവിധം, വളച്ചുകെട്ടില്ലാതെ, ലളിതമായി ഭാഷ ഉപയോഗിക്കണം എന്നാണ് ടെലിവിഷൻ ജേർണലിസ്റ്റുകളെ ഞങ്ങൾ പഠിപ്പിക്കുക. അതാണ് ടെലിവിഷന്റെ ഭാഷ, അതാണു ഫ്രാൻസിസ് പാപ്പയുടെ ഭാഷയും.

ഈ മാർപാപ്പായെകൊണ്ടു തോറ്റു എന്ന ചിലർ പറഞ്ഞു കേൾക്കുന്നുണ്ട്. ചില വിശ്വാസികൾക്കും ഇങ്ങനെ ചില ഭയാശങ്കകൾ ഉണ്ടായേക്കാം.അനുഷ്ഠാനങ്ങളും ആചാരങ്ങളുമാണ് ക്രൈസ്തവജീവിതത്തിന്റെ ആധാരം എന്നു വിശ്വാസിക്കുന്നവർക്ക് അൽപം ആശങ്ക ഉണ്ടാക്കുക തന്നെയാവാം പാപ്പയുടെ ഉദ്ദേശ്യം എന്നു ഞാൻ മനസ്സിലാക്കുന്നു.

ഫ്രാൻസിസ് പാപ്പയുടെ നാടായ അർജന്റീനയിൽ ഞാൻ ഒരു മാസം ചെലവഴിച്ചിട്ടുണ്ട്. താമസം അവിടുത്തുകാരുടെ വീടുകളിൽ ആയിരുന്നതുകൊണ്ട് ഏറെക്കുറെ അവരുടെ സംസ്കാരം മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. ആലസ്യവും സുഖലോലുപതയുമൊക്കെയുണ്ട്. പക്ഷേ ഫ്രാൻസിസ് പാപ്പയിൽ കാണുന്ന തുറവിയും ആർജവവും അവരിൽ ഏറെപ്പേരിലും ഞാൻ കണ്ടു. പിന്നെ കാൽപ്പന്തുകളി പ്രേമവും നർമബോധവും. ഫ്രാൻസിസ് പാപ്പായുടെ തമാശകൾ വായിക്കുമ്പോൾ ഞാൻ അർജന്റീനയിലെ വാസം ഓർക്കാറുണ്ട്. എന്തായാലും എഴുതിക്കൊടുക്കുന്നതു വായിക്കുന്നതിന് അപ്പുറം പ്രബോധനത്തിലും പ്രസംഗത്തിലും മനുഷ്യസ്പർശനവും നർമ്മവും കൊണ്ടുവന്ന മാർപാപ്പാ ഇന്നൊരു സംസാരവിഷയമാണ്. തമാശ പറയുന്ന മാർപാപ്പാ, ചിരിക്കാത്ത വിശ്വാസികളെ 'ഉപ്പിലിട്ട കുരുമുളക്' എന്നുവിളിക്കുന്ന മാർപാപ്പാ–എനിക്ക് ഈ പാപ്പായെ ഇഷ്ടമായി.

ബ്രസീലിലെ ലോകയുവജനസമ്മേളനത്തിൽ നാനൂറിലധികം മെത്രാന്മാരെ സാക്ഷി നിർത്തി ഫ്രാൻസിസ് പാപ്പ പറഞ്ഞത് സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും സന്ദേശം സാധാരണ മനുഷ്യർക്ക് മനസ്സിലാവുന്ന ഭാഷയിൽ അവതരിപ്പിക്കണം എന്നാണ്. മാർപാപ്പമാർ പുറപ്പെടുവിക്കാറുള്ള ഗഹനമായ ചാക്രികലേഖനങ്ങളെക്കാൾ എനിക്ക് സന്തോഷം തന്ന ഒന്നാണ് ഫ്രാൻസിസ് പാപ്പായുടെ 'സുവിശേഷത്തിന്റെ ആനന്ദം' എന്ന അപ്പസ്തോലിക പ്രഖ്യാപനം. പ്രത്യേകിച്ചും കുർബാനക്കിടയിലെ പ്രസംഗത്തെക്കുറിച്ചുള്ള പരാമർശങ്ങൾ. വിശ്വാസികളുടെ മനസ്സറിഞ്ഞ് നടത്തേണ്ട ഒന്നാണ് ചില വൈദികരുടെയെങ്കിലും പ്രസംഗങ്ങൾ പള്ളിയിൽ നിന്ന് യഥാർത്ഥ വിശ്വാസികളെ അകറ്റാനേ ഇടയാക്കൂ. അതുകൊണ്ട് ആരാധനാക്രമത്തിന്റെ പവിത്രതയ്ക്കും സമഗ്രതയ്ക്കും ഭംഗം വരാത്തവിധം ഹ്രസ്വമായി കുർബാനമധ്യേ പ്രസംഗിക്കണം എന്നത് ഫ്രാൻസിസ് മാർപാപ്പാ പറയാതെ തന്നെ എല്ലാ വൈദികരും ഉൾക്കൊള്ളേണ്ട തത്വമായിരുന്നു എന്തു ചെയ്യാം, മാർപാപ്പയ്ക്ക് തന്നെ അതു പറയേണ്ടി വന്നു. നമ്മൾ വിശ്വസിക്കുകയും സംസാരിക്കുകയും ചെയ്യുന്ന ഭാഷയിലേക്കു സഭയുടെ ആരാധനാക്രമം മാറ്റിയപ്പോൾ അപകടം കണ്ട വിശ്വാസികൾ ഉണ്ട്. സുറിയാനിയും ലാറ്റിനുമാണ് ദൈവത്തിന് മനസ്സിലാകുന്ന ഭാഷകൾ എന്നു തെറ്റിദ്ധരിച്ചവർ. അൽമായ പങ്കാളിത്തത്തെക്കുറിച്ച് അങ്ങേയറ്റം വാദിക്കുന്നവർ തന്നെ സഭയുടെ പാരമ്പര്യങ്ങളിലോ ആചാരങ്ങളിലോ വരുത്തുന്ന ചെറിയ മാറ്റങ്ങളെപ്പോലും എതിർക്കുന്നതു ശ്രദ്ധിച്ചിട്ടുണ്ട്. അവരോടു ഫ്രാൻസിസ് പാപ്പ പറയുന്നു –സഭ

'മാർപാപ്പമാർ പുറപ്പെടുവിക്കാറുള്ള ഗഹനമായ ചാക്രികലേഖനങ്ങളെക്കാൾ എനിക്ക് സന്തോഷം തന്ന ഒന്നാണ് ഫ്രാൻസിസ് പാപ്പായുടെ 'സുവിശേഷത്തിന്റെ ആനന്ദം' എന്ന അപ്പസ്തോലിക പ്രഖ്യാപനം.'

ചട്ടക്കൂടിന്റെയോ ശീലങ്ങളുടെയോ അടിമയാവരുത്.വ്യക്തികളെയും സഭാസംവിധാനങ്ങളെയും നവീകരിക്കാനുള്ളതാണു സുവിശേഷം.

എല്ലാവരും പരക്കം പാച്ചിലിലായ പുതിയ കാലത്ത് നേരെയുള്ള ഭാഷയും നേരിന്റെ ഭാഷയും മാർപാപ്പ ഉപയോഗിക്കുന്നു.സഭയുടെ പരമ്പരാഗത പ്രൗഢിയെകുറിച്ചും, പാരമ്പര്യത്തെക്കുറിച്ചും കെട്ടുപാടുകളെക്കുറിച്ചും ഏറെ ചിന്തിക്കാതെ വിശ്വസികളെക്കുറിച്ച് ചിന്തിക്കുന്നു. സഭയുടെ ചട്ടക്കൂടിൽ നിന്നുകൊണ്ടുതന്നെ വ്യത്യസ്ത ചിന്താഗതികളെയും വിശ്വാസങ്ങളെയും അസഹിഷ്ണുതയില്ലാതെ കാണുന്നു. ഇതൊക്കെയാണ് ഫ്രാൻസിസ് പാപ്പ കൊണ്ടുവരുന്ന മാറ്റങ്ങൾ.

വത്തിക്കാൻ കൊട്ടാരത്തിൽ താമസിക്കാതെ അതിഥി മന്ദിരത്തിൽ പാപ്പ താമസിക്കുന്നതിനെയും ഒരു പ്രതീകമായി കാണാനാണ് എനിക്ക് ഇഷ്ടം. മുമ്പ് കൊട്ടാരത്തിൽ താമസിച്ചിരുന്ന മാർപാപ്പമാരിൽ നിന്ന് വ്യത്യസ്തമാണ് എന്നും സ്ഥാപിക്കാൻ ശ്രമിക്കുന്നു എന്ന് വ്യാഖ്യാനിക്കുന്നതിനു പകരം ഇപ്പോൾ നിൽക്കുന്നിടത്ത് നിന്ന് പുറത്തേക്ക് ഇറങ്ങുക എന്ന സന്ദേശത്തിന്റെ പ്രതീകമായി ഇതിനെയും കണ്ടുകൂടേ? വിശ്വാസികൾ അടച്ചിട്ട മനസ്സിൽ നിന്നും ഭൗതികതയിൽ നിന്നും പുറത്തുവരിക. വൈദികർ സങ്കീർത്തിയിൽ നിന്ന് ഇറങ്ങി അവരുടെ സാന്നിദ്ധ്യം ഏറ്റവും ആവശ്യമുള്ളവരുടെ അടുത്തെത്തുക.

സ്വന്തം രാജസഭാംഗങ്ങളുടെ മുഖസ്തുതി കേട്ട് കോരിത്തരിക്കുന്ന നാർസിസ്റ്റായി ആരും മാറേണ്ട എന്ന സന്ദേശവും വായിച്ചെടുക്കാം. അർജന്റീനയിൽ ബിഷപ്പ് ആയിരിക്കേ അരമന ഉപേക്ഷിച്ച് ചെറിയൊരു വീട്ടിൽ സ്വന്തമായി പാചകം ചെയ്ത് ജീവിച്ച അദ്ദേഹത്തിന് ഇങ്ങനെ ചെയ്യാൻ അവകാശമുണ്ട് എന്ന് സമാധാനിക്കാം.

തെക്കേ അമേരിക്കയിലെ മെത്രാന്മാർക്ക് നൽകിയ സന്ദേശത്തിൽ പാപ്പ ഓർമ്മിപ്പിച്ച ഒരു കാര്യം പ്രത്യേക ശ്രദ്ധയർഹിക്കുന്നു. പദ്ധതി നടപ്പാക്കുന്ന ഏജൻസിയുടെ തലത്തിലേക്ക് സഭ തരംതാഴരുത്. ആറായിരത്തോളം മാധ്യമ പ്രവർത്തരെ കണ്ട മാർപാപ്പ അവരോടു പറഞ്ഞത് ഓർക്കുക- പാപ്പയും പത്രോസുമല്ല പ്രധാനം. ക്രിസ്തുവാണ്. ക്രിസ്തുവില്ലെങ്കിൽ വികാരി ഇല്ല. സഭ ഇല്ല, പത്രോസും ഇല്ല.

ഇവിടുത്തെ കാര്യം ഒന്ന് ആലോചിക്കുക. വൈദീകരിൽ ഒരു വിഭാഗം ഇന്ത്യൻ അഡ്മിനിസ്ട്രേറ്റീവ് സർവ്വീസ് എന്നു പറയുന്നതുപോലെ കാത്തലിക് അഡ്മിനിസ്ട്രറ്റീവ് സർവ്വീസ് ഓഫീസർമാരാണെന്നു വിചാരിക്കുകയും സ്ഥാപന നിർമ്മാണത്തിലും ഭരണനിർവ്വഹണത്തിലും മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുകയും ചെയ്യുന്നു. ചില ഇടവക വൈദികർ ഇടവയുടെ സി.ഇ.ഒ ആയി സ്വയം സങ്കൽപ്പിച്ച് ഭരണകാലത്ത് ഇടവകയെ 'കമേഴ്സ്യലി വയബിൾ' ആക്കാൻ ശ്രമിക്കുന്നു. ദൈവത്തിന്റെപദ്ധതികൾക്കായി ചെലവഴിക്കാൻ ഇവർക്കൊന്നും സമയമില്ല. ആദ്യന്തിക വിലയിരുത്തലിൽ ഇടവക ജനങ്ങളുടെ ആദ്ധ്യാത്മീക നിലവാരം ഇടവക വികാരിക്ക് ബാധകമാവുന്നില്ല. പകരം അവിടെ നടത്തിയ നിർമ്മാണ പ്രവർത്തനങ്ങളും, പള്ളിയുടെ ആസ്തിയുമാണ് തൂവലാകുന്നത്. അല്മായ പ്രമാണിമാർ അച്ചനെ അളക്കുന്നതും ഇതേ മാനദണ്ഡം വെച്ച് പരിശുദ്ധാത്മാവിന്റെ അഭിഷേകം ലഭിച്ച ജീവനുള്ള കല്ലുകളായി തീരാനോ കർത്താവിനെ മൂലക്കല്ലാക്കി സഭ പണിയാനോ പലർക്കും താല്പര്യമില്ല. പകരം കല്ലുകൊണ്ട് കെട്ടിടം നിർമ്മിക്കാനാണ് താല്പര്യം. പള്ളിപ്പെരുന്നാൾ എന്നല്ലാതെ തിരുന്നാൾ എന്നതു ഇപ്പോൾ നോട്ടീസിൽ പോലും കണ്ടെന്ന് വരില്ല. പെരുന്നാൾ എന്നാൽ ആർഭാടത്തിനും ആഘോഷത്തിനും ഒരു അവസരം ക്രിസ്ത്യാനികളുടെ ആഘോഷം ആയതുകൊണ്ട് സ്പിരിറ്റ് ഉണ്ടാകുമെന്നത് ഉറപ്പ്. അത്ഹോളി സ്പിരിറ്റ്





അല്ലന്നേയുള്ളൂ. ഇതൊക്കെയെല്ലാവർക്കും അറിവുള്ള താണ്. പരസ്പരം പറയുന്നതുമാണ്. മാർപാപ്പാ തന്നെ പറയുന്നു എന്നതാണ് വ്യത്യാസം. മാർപാപ്പയ്ക്ക് തന്നെ പറയേണ്ടി വന്നു എന്നതാണ് സങ്കടം.

ലോകം മുഴുവൻ നേടയാലും നിന്റെ ആത്മാവ് നശി ച്ചാൽ എന്ത് ഫലം എന്ന് ചോദിച്ച ഇഗ്നേഷ്യസ് ലെയോള സ്ഥാപിച്ച ഈശോ സഭയയിൽ അംഗമായി പൗരോഹി ത്യജീവിതം തുടങ്ങിയ ഫ്രാൻസിസ് പാപ്പ ഇപ്പോൾ ലോകത്തോട് പറയുന്നത് പുതിയ കാര്യമൊന്നുമല്ല. ഇത്രയും സൗകര്യങ്ങൾ അനുഭവിക്കുമ്പോൾ ഇതൊക്കെ കേൾക്കാൻ നമുക്ക് താല്പര്യമില്ല എന്ന് അറിഞ്ഞു കൊണ്ട് തന്നെ പാപ്പ പറയുന്നു. അതൊരു മാറ്റമല്ല, ആരൊക്കെയോ സൗകര്യപൂർവ്വം പറയാതെ മാറ്റിവെച്ചത് അദ്ദേഹം ഓർമിപ്പിക്കുന്നുവെന്നേയുള്ളൂ.

മാർപാപ്പ നൽകുന്ന സന്ദേശങ്ങളെയും അദ്ദേഹ ത്തിന്റെ പ്രവർത്തികളെയും വ്യാഖ്യാനിച്ച് സഭാവിരുദ്ധ മെന്ന് സ്ഥാപിക്കുവാനുള്ള ശ്രമങ്ങളെയാണ് ഞാനി പ്പോൾ ഭയപ്പെടുന്നത്. പെസഹായ്ക്ക് മാർപാപ്പ മുസ്ലീം സ്ത്രീയുടെ കാൽ കഴുകിയത് വഴി മാനവികതയ്ക്ക് നൽകുന്ന ഒരു സന്ദേശമുണ്ട്. അതിനപ്പുറം അതൊരു മാതൃകയല്ലെങ്കിൽ വേണ്ട. സ്വവർഗ്ഗനുരാഗം ഒരു ന്യൂന പക്ഷത്തിന്റെ ലൈംഗിക ചോദനയാണ്. അത് അവരുടെ കുറ്റമായി കാണരുതെന്ന് മാർപാപ്പ പറഞ്ഞെങ്കിൽ അദ്ദേ ഹത്തിന് സഹാനുഭൂതിയുള്ള നല്ല മനസ്സൊണ്ടെന്നേ അർത്ഥമുള്ളൂ. സ്വവർഗ്ഗബന്ധങ്ങളെ അദ്ദേഹം ന്യായീ കരിക്കുന്നുവെന്ന് വായിക്കേണ്ടതില്ല. പാപത്തെ വെറു ക്കണമെന്നല്ലാതെ പാപിയെ വെറുക്കണമെന്ന് ക്രിസ്തു പഠിപ്പിച്ചിട്ടില്ലല്ലോ.

സഭയിൽ സ്ത്രീകൾക്ക് കൂടുതൽ പദവികൾ നൽമകണമെന്ന് മാർപാപ്പ പറഞ്ഞത് വനിതാ പൗരോ ഹിത്യത്തെ അംഗീകരിക്കുന്നുവെന്നതിന്റെ സൂചനയാ വണമെന്നില്ല. സമൂഹത്തിൽ സ്ത്രീകൾക്ക് കൂടുതൽ അംഗീകാരം ലഭിക്കണമെന്ന് പറയുന്നതിനെ എതിർക്കു വാൻ കത്തോലിക്കാ സഭയ്ക്ക് ഒരു പ്രമാണവും ഇല്ല.

നിരീശ്വരവാദികൾ സ്വർഗ്ഗത്തിൽ പോയേക്കുമെന്നോ, കത്തോലിക്കർക്ക് മാത്രമായി ഒരു ദൈവമില്ലെന്നോ അദ്ദേഹം പറയുന്നതിനെ ഇതേ വിശാല അർത്ഥത്തിൽ തന്നെയാണ് വ്യാഖ്യാനിക്കേണ്ടത്. സ്വന്തം മനസാക്ഷി യോട് നീതിപൂലർത്തിയാൽ ദൈവവിശ്വാസം ഇല്ലാത്ത വരുടെ കൂടെയും ദൈവം നിൽക്കമെന്ന് കരുതമ്പോഴല്ലേ ദൈവികാംശം ഉണ്ടാവുക? ചിലർക്ക് ജീവിക്കുവാൻ വേണ്ടി ദൈവം തന്നെ കണ്ടുപിടിച്ച വഴിയാണ് നിരീശ്വ രവാദമെന്ന് ആരോ പറഞ്ഞതോർക്കുന്നു.

സഹിഷ്ണുതയുടെ പാഠം പ്രത്യക്ഷമായും പരോക്ഷ മായും ഫ്രാൻസിസ് മാർപാപ്പ പകർന്നുകൊണ്ടിരിക്കു ന്നുണ്ട്. കോളേജിൽ പഠിക്കുമ്പോൾ തീവ്ര കമ്മ്യൂണി സ്റ്റുകാരിയായ ഒരു അധ്യാപിക അദ്ദേഹത്തിൽ സാമൂ ഹികബോധം നിറച്ചു. കമ്മ്യൂണിസത്തെകുറിച്ചുള്ള പുസ്തകങ്ങളും മറ്റും വായിക്കുവാൻ നൽകിയത് അവ രാണ്. അർജന്റീനീയായിലെ സേച്ഛാധിപത്യ ഭരണക്കൂടം അവരെ പിന്നീട് പിടിക്കൂടി വധിക്കുകയായിരുന്നു. കമ്മ്യൂ ണിസ്റ്റുകാരുടെ ഭൗതീകവാദം തന്നെ സ്വാധീനിച്ചി ല്ലെന്നും എന്നാൽ ധീരയായ ഒരു വനിതയിൽ നിന്ന് അത് പഠിച്ചുവെന്നത് ഏറെ ഗുണം ചെയ്തുവെന്നും ലാ റിപ്പ ബ്ലിക് പത്രത്തിന്റെ പത്രാധിപർ യുജീനിയോ സ്കാല ഭാരിക്ക് നൽകിയ അഭിമുഖത്തിൽ പാപ്പ പറയുന്നുണ്ട്.

മാർപാപ്പയുടെ അനൗപചാരിക ഇടപ്പെടലുകൾ അനാദരത്തിലേക്ക് നയിക്കുമോ? ആശങ്കപ്പെടേണ്ടതില്ല. ഒരു സൂപ്പർ സ്ട്രക്ച്ചറിന്റെ നിഗൂഢതകൊണ്ട് ഉണ്ടാകുന്ന അത്ഭുതദാരത്തേക്കാൾ കാലത്തിന് ചേർന്നത് ഇതാ ണെന്ന് തോന്നുന്നു. കുറച്ച് വൈകിയെങ്കിലും അത് വന്നല്ലോ എന്നാശ്വസിക്കാം. സംശയം നിലനിൽക്കുന്നെ ങ്കിൽ ക്രിസ്തുവിനെ ഓർക്കൂ. അക്കാലത്തെ മതാനു ഷ്ഠാനങ്ങളും പെരുമാറ്റ സംഹിതകളും വെച്ച് എന്ത് ലാളിത്യമായിരുന്നു ക്രിസ്തുവിന്!






# വത്തിക്കാനിലെ ആം ആദ്മി

**രാധാകൃഷ്ണൻ എം. ജി.**
അസോസിയറ്റ് എഡിറ്റർ, ഇന്ത്യാ ടുഡെ



ആഗോളകത്തോലിക്കാസഭയിലും ആം ആദ്മി അധികാരമേറ്റിരിക്കുന്നു. ചക്രവർത്തിമാരുടെ വേഷവിധാനം, കൊട്ടാരങ്ങളിലും ആഡംബരവാഹനങ്ങളിലും നിറഞ്ഞ ജീവിതം തുടങ്ങിയവയൊക്കെ മെത്രാൻ മുതലുള്ള സഭാനായകന്മാരുടെ പരമ്പരാഗത ശൈലിയാണ്. എന്നാൽ മുക്കുവനായിരുന്ന ആദ്യ പിതാവ് വിശുദ്ധ പത്രോസിന്റെ യഥാർത്ഥ അനന്തരഗാമിയായി തെരഞ്ഞെടുക്കപ്പെട്ട ഫ്രാൻസിസ് മാർപാപ്പ അത്ഭുതപൂർവ്വമായ മറ്റൊരു വഴി തെരഞ്ഞെടുക്കുകയായിരുന്നു. ലോകത്തേറ്റവും ശക്തരായ അധികാരികളിൽ ഒന്നായിത്തീർന്ന ശേഷവും അദ്ദേഹത്തിന്റെ തീരുമാനം തന്റെ രണ്ട് മുറി ഫ്ളാറ്റിൽ തന്നെ താമസിക്കാനാണ്. ധരിക്കാൻ വില കുറഞ്ഞ വാച്ച്, ഷൂസ്, ഇരുമ്പ് കുരിശ് എന്നിങ്ങനെ ലളിതജീവിതം വാക്കുകളിൽ മാത്രമല്ല പ്രവൃത്തിയിൽ ഉടനീളം പുലർത്തുന്ന ഫ്രാൻസിസ് പാപ്പ മഹാവിസ്മയമായി ഉയരുന്നു.

അറുനൂറുവർഷത്തെ ചരിത്രത്തിലാദ്യമായി മാർപാപ്പാസ്ഥാനത്ത് നിന്ന് രാജിവെയ്ക്കുന്ന ബനഡിക്ട് പതിനാറാമൻ ഒഴിഞ്ഞപ്പോൾ അനന്തരഗാമിയാകാനിടയുള്ളവരായി ഉയർന്ന പേരുകളിലൊന്നും അർജന്റീനയിലെ ബ്യൂണസ് ഐറെസിന്റെ ബിഷപ്പായിരുന്ന ഹോർഹെ മരിയോ ബെർഗോളിയോ എന്ന എഴുപത്തേഴുകാരൻ ഉണ്ടായിരുന്നില്ല. ആരും പ്രതീക്ഷിക്കാതെ അധികാരമേറിയ ആം ആദ്മി പാർട്ടിയുടെ അരവിന്ദ് കെജ്രിവാളിന്റെ പോലെ ആ മഹാനിയോഗം സംഭവിക്കുകയായിരുന്നു. അമേരിക്കൻ ഭൂഖണ്ഡത്തിൽ നിന്നുള്ള ആദ്യ പാപ്പയാകാൻ തെരഞ്ഞെടുക്കപ്പെട്ടത് ലാറ്റിൻ അമേരിക്കക്കാരൻ ആയതും ശ്രദ്ധേയം. 1272 വർഷങ്ങൾക്ക് ശേഷം ആദ്യമായി യൂറോപ്പിൽ നിന്ന് പുറത്തുള്ള ആദ്യ മാർപാപ്പ എന്ന സ്ഥാനവും അദ്ദേഹത്തിന് സ്വന്തം.

> ഇല്ലാതായ ഒരു പ്രതിഭാസത്തെ ഇനി ഭയക്കേണ്ടെന്ന ആത്മവിശ്വാസമാണ് പാപ്പായിലെ ഇടതുപക്ഷ ആഭിമുഖ്യത്തിന്റെ അടിസ്ഥാനമെന്ന് മറ്റൊരു വ്യാഖ്യാനം.

പക്ഷേ സ്വന്തം ലളിത ജീവിതശൈലിയിലേറെ ഫ്രാൻസിസ് പാപ്പയെ അനന്യനാക്കുന്നത് അദ്ദേഹത്തിന്റെ സുവ്യക്തമായ രാഷ്ട്രീയമാണെന്ന് സംശയമില്ല. പാപ്പ രാഷ്ട്രീയക്കാരനോ എന്ന് പലരും അത്ഭുതം കൂറിയേക്കാം. തീർച്ചയായും രാഷ്ട്രീയമെന്നാൽ കക്ഷിരാഷ്ട്രീയമെന്ന് തെറ്റിദ്ധരിക്കുന്നവരുടെ ചോദ്യമാണത്. എല്ലാ മനുഷ്യരെയും പോലെ മാർപാപ്പമാർക്കും രാഷ്ട്രീയം അന്യമല്ല. പക്ഷേ ഫ്രാൻസിസ് പാപ്പയുടേത് സമൂഹത്തിലെ അധകൃതവർഗ്ഗക്കാരോടുള്ള പക്ഷം ചേരുന്നതിന്റെ രാഷ്ട്രീയമാണ്. ദരിദ്രപക്ഷമാണ് ക്രിസ്തുവിന്റെയും ക്രിസ്തുമതത്തിന്റെയും അടിസ്ഥാനമെന്ന ബോദ്ധ്യത്തിൽ ആ പക്ഷത്തോട് ചേർന്നുനിന്ന ആദ്യത്തെ പാപ്പയല്ല ഫ്രാൻസിസ്. പക്ഷേ ആ പക്ഷപാതം ഒരു വൈകാരിക നിലപാടിനപ്പുറത്തേക്ക് യുക്തിസഹവും ശാസ്ത്രീയവുമായ വിശകലനത്തിന്റെ അടിസ്ഥാനത്തിലും കൂടിയാണെന്നത് അദ്ദേഹത്തിന്റെ നിലപാട് അത്ഭുതപൂർവ്വമാക്കുന്നു. ദരിദ്രനോട് അനുഭാവം പ്രകടിപ്പിക്കുന്നതുപോലെ അനായാസമല്ല അതിന്റെ മൂലകാരണം സാമ്പത്തിക അസമത്വമാണെന്ന് തുറന്നുപറയാനുള്ള ധൈര്യം. എന്നാൽ ഫ്രാൻസിസ് പാപ്പയെ പൂർണ്ണമായും അനന്യനാക്കുന്നത് ആ അസമത്വത്തിന്റെ കാരണവും വിളിച്ചുപറഞ്ഞ ഒരു പക്ഷേ ആദ്യത്തെ പാപ്പ ആയതാണ്. ചൂഷണം മുഖമുദ്രയായ മുതലാളിത്തവും അതിനെ അടിസ്ഥാനമാക്കിയ ധനവവ്യവസ്ഥയുമാണ് അസമത്വത്തിന്റെയും ദാരിദ്ര്യത്തിന്റെയും കാരണം എന്ന് അദ്ദേഹം തുറന്നടിച്ച് ലോകത്തെ അമ്പരിപ്പിച്ചു. നിയന്ത്രണമില്ലാത്ത വിപണി വ്യവസ്ഥയിലും സ്വകാര്യമേഖലയിൽ സാമ്പത്തിക വളർച്ചയുണ്ടായാൽ അത് ഒലിച്ചിറങ്ങി (ട്രിക്കിൾ ഡൗൺ) താഴേക്കിടക്കാർക്കും



പ്രയോജനം ലഭിക്കുമെന്ന നിലപാടിലും ഉള്ള വിശ്വാസം എത്ര അശാസ്ത്രീയം എന്ന് ഒരു ഇടതുപക്ഷ സാമ്പത്തിക ശാസ്ത്രജ്ഞനെപ്പോലെ അദ്ദേഹം ചൂണ്ടിക്കാട്ടി. ഇതൊക്കെ പറയുക മാത്രമല്ല ആഗോള കത്തോലിക്കാ സഭയുടെ അത്യുന്നത കേന്ദ്രത്തിന്റെ ഔദ്യോഗിക രേഖയാക്കിക്കൊണ്ട് ഈ നിലപാട് പാപ്പ തന്റെ സുവിശേഷത്തിന്റെ ആനന്ദം എന്ന അപ്പസ്തോലിക ആഹ്വാനത്തിൽ സംശയലേശമില്ലാതെ എഴുതിവെച്ചു.

ഈ നിലപാട് ലോകമാകെ വ്യാപകമായ അത്ഭുതവും വിഭിന്നപ്രതികരണങ്ങളും ഉയർത്തിയിരിക്കുന്നു. ഒട്ടേറെ യാഥാസ്ഥിതിക വിശ്വാസികളും സഭാ നേതാക്കളും ദൈവശാസ്ത്ര പണ്ഡിതരും രോഷാകുലരായിട്ടുണ്ട്. അമേരിക്കയിലെ റഷ് ലിംബാഗ് എന്ന ജനപ്രിയനായ മതപണ്ഡിതൻ പാപ്പയിൽ നിന്ന് വരുന്നത് ശുദ്ധ മാർക്സിസമാണെന്ന് ആക്രോശിച്ചു. എന്നാൽ പാപ്പയുടെ സ്വദേശമായ ലാറ്റിൻ അമേരിക്കയിൽ ഇടതുപക്ഷരാഷ്ട്രീയവുമായി കൈകോർക്കുന്ന വിമോചന ദൈവശാസ്ത്രത്തിന്റെ പ്രയോക്തക്കളായ പുരോഹിതരും വിശ്വാസികളുമാകട്ടെ അദ്ദേഹത്തിന്റെ നിലപാടിൽ ആനന്ദതുന്ദിലരായി. വിമോചനദൈശാസ്ത്രം സജീവമായിരുന്ന കാലത്ത് അതിനോട് പ്രത്യേത താല്പര്യം കാണിച്ച ആളായിരുന്നില്ല അക്കാലത്ത് അതിന്റെ വിളനിലങ്ങളിലൊന്നായ അർജന്റീനയിലെ പ്രമുഖ പുരോഹിതരും വിശ്വാസികളും മാത്രമല്ല കേരളത്തിലടക്കം ലോകമാകെയുള്ള ശുദ്ധ കമ്മ്യൂണിസ്റ്റുകാരും ഈ ആനന്ദത്തിൽ പങ്കുച്ചേർന്നു. ഒരു പക്ഷേ ആദ്യമാകാം ഒരു മാർപാപ്പായിൽ കമ്മ്യൂണിസ്റ്റുകാർ ചൊരിയുന്ന ഈ പ്രശംസ.

ദീർഘകാലം കമ്മ്യൂണിസ്റ്റ് വിരോധം മുഖമുദ്രയായിരുന്ന കത്തോലിക്കാസഭയുടെ തലവനിൽ എന്തുകൊണ്ടാണ് കമ്മ്യൂണിസ്റ്റാഭിമുഖ്യം എന്ന് പറഞ്ഞുകൂടെങ്കിലും കൃത്യമായ ഇടതുപക്ഷാഭിമുഖ്യം? 1990 കളിൽ സോവ്യറ്റ് യൂണിയന്റെയും കമ്മ്യൂണിസ്റ്റ് വ്യവസ്ഥയുടെയും അന്ത്യം കുറിക്കാൻ ഏറ്റവും വലിയ സംഭാവന ചെയ്ത ജോൺപോൾ രണ്ടാമന് ശേഷം മൂന്ന് ദശാബ്ദം ആയപ്പോഴേക്കും എന്തുക്കൊണ്ടാണ് ഈ വലിയ മാറ്റം? ഇതിന് പല വ്യാഖ്യാനങ്ങൾ വന്നിട്ടുണ്ട്. ഇവയിൽ ഏറ്റവും പ്രധാനം സഭയും മതവും നിസ്വവർഗ്ഗാഭിമുഖ്യമെന്ന മൗലിക നിലപാടുകളിലേക്ക് മടങ്ങുകയാണിതെന്നും പുതിയ വഴി തേടുകയല്ലെന്നുമാണ്. ഈ അടിസ്ഥാന നിലപാടിൽ നിന്ന് വ്യതിചലിച്ച് സമ്പന്നവർഗ്ഗത്തോടും മുതലാളിത്തത്തോടും സഭ ചേർന്നത് പിൽക്കാലത്ത് വന്ന വ്യതിയാനമാണെന്നുമാണ് ഈ വ്യാഖ്യാനം. പക്ഷേ ഈ വ്യതിയാനത്തിന് തന്നെയായിരുന്നു ചരിത്രത്തിലേറ്റവും നീണ്ട ആധിപത്യമെന്നത് നിസ്സംശയം.

ഇല്ലാതായ ഒരു പ്രതിഭാസത്തെ ഇനി ഭയക്കേണ്ടെന്ന ആത്മവിശ്വാസമാണ് പാപ്പായിലെ ഇടതുപക്ഷ ആഭിമുഖ്യത്തിന്റെ അടിസ്ഥാനമെന്ന് മറ്റൊരു വ്യാഖ്യാനം. ഇനി ഭയക്കേണ്ടതില്ലാത്ത വിധം കമ്യൂണിസം ലോകത്ത് നിന്ന് അപ്രത്യക്ഷമായത് ഈ വ്യാഖ്യാതാക്കൾ ചൂണ്ടികാണിക്കുന്നു. പക്ഷേ ഏറ്റവും ശാസ്ത്രീയമായ വ്യാഖ്യാനം ഇത് രണ്ടുമല്ല. ആഴത്തിലുള്ള മനുഷ്യസ്നേഹവും വർത്തമാനകാല ലോകത്തെ ശരിയായി വിലയിരുത്തുന്ന യുക്തിചിന്തയും സമ്മേളിച്ച ഒരു വ്യക്തിയുടെ സ്വാഭാവികമായ നിലപാടാണ് പാപ്പായിൽ കാണുന്നതാണ് എന്നതാണത്. അന്താരാഷ്ട്ര നാണയനിധി പോലെ ആഗോളമുതലാളിത്തത്തിന്റെ ഏറ്റവും വലിയ കാര്യകർത്താവായ സ്ഥാപനത്തിന്റെ അദ്ധ്യക്ഷ പോലും ഈ ആധുനിക കാലത്തിന്റെ സാമ്പത്തികവും സാമൂഹികവുമായ ഏറ്റവും വലിയ പ്രശ്നം തന്നെ അസമത്വമാണെന്ന് അടുത്തിടെ പറഞ്ഞു കഴിഞ്ഞു. ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം ക്രമാതീതമായി വർദ്ധിക്കുന്നത് ലോകത്തിനാകെ അപായകരമാണെന്ന് അവർ അടിവരയിടുന്നു. സാമ്പത്തിക വളർച്ച, പ്രതിശീർഷ വരുമാനം തുടങ്ങിയ ഘടകങ്ങളിൽ മാത്രം കേന്ദ്രീകരിക്കുന്ന

മാതൃക കാലഹരണപ്പെട്ടെന്ന് അവരെപ്പോലെ ഒട്ടേറെ പാശ്ചാത്യ വിദഗ്ദർ തന്നെ തിരിച്ചറിഞ്ഞകാലമാണിത്. ഫ്രാൻസിസ് പാപ്പയെ സംന്ധിച്ചിടത്തോളമാകട്ടെ ഈ നില പാടിലെത്താൻ താൻ പങ്കാളിയായില്ലെങ്കിലും താൻ ജനി ച്ചുവളർന്ന സമൂഹത്തിൽ വേരോടിയ വിമോചന ദൈവശാ സ്ത്രത്തിന്റെ പാരമ്പര്യവും ഉണ്ടാകാം. ഇതിനുപുറമെ ആണ് ലാറ്റിൻ അമേരിക്ക ഇന്നത്തെ ആഗോളീകരണ ത്തിന്റെ ഏറ്റവും കനത്ത ഇരയാണെന്ന സത്യം. സ്വന്തം സമൂഹത്തിന്റെ ദുരവസ്ഥ കണ്ടറിഞ്ഞ ഒരാളിന്റെ യുക്തി സഹമായ പ്രതികരണമായി പാപ്പയുടെ നിലപാട് വ്യാഖ്യാ നിക്കപ്പെടുന്നതിൽ ശരിയുണ്ട്. അതേ സമയം ലറ്റിൻ അമേ രിക്കക്കാരനാണെങ്കിലും ഇറ്റാലിയൻ വേരുകളാണ് അദ്ദേ ഹത്തിന്. തീവ്രമുതലാളിത്തത്തിന്റെയും മാന്ദ്യത്തിന്റെയും വർത്തമാനകാലത്ത് ഏറ്റവും ബുദ്ധിമുട്ട് നേരിടുന്ന യൂറോ പ്യൻ രാജ്യങ്ങളിൽ മുമ്പിലാണ് ഇറ്റലി. ലോകത്തേറ്റവും വലിയ കത്തോലിക്കാരാജ്യങ്ങളായ ഇറ്റലിയും സ്പെയി നിലും ആണ് ഇന്ന് അൻപത് ശതമാനം വരെ തൊഴിലില്ലാ യ്മ. അതുകൊണ്ട് തന്നെ സ്വാഭിവകമായും ഏറ്റവും കൂടു തൽ കത്തോലിക്കാ മതവിശ്വാസികൾ ആഗോള മുതലാളി ത്തത്തിന്റെ ഇരകളായ കാലത്ത് അവരുടെ വലിയ ഇടയ നെങ്ങനെ മറുപക്ഷം നിൽക്കാനാകും?



ഇങ്ങനെ നോക്കുമ്പോൾ മാർപാപ്പായും കമ്മ്യൂണി സ്റ്റായി എന്ന് അദ്ദേഹത്തിന്റെ കുറെ വിമർശകരും ആരാധ കരും വിശ്വസിക്കുന്നത് ഉപരിപ്ലവമായിരിക്കും. അതേ സമയം കമ്മ്യൂണിസത്തോടുള്ള സഭയുടെ സമീപനത്തിന്റെ ചരിത്രവും പരിണാമവും ശ്രദ്ധേയമാണ്. 1937 ലാണ് ആദ്യ മായി കമ്യൂണിസത്തെ പേരെടുത്തു പറഞ്ഞ് കത്തോലി ക്കാസഭ ആദ്യത്തെ ഔദ്യോഗിക വിമർശന രേഖ പുറപ്പെ ടുവിക്കുന്നത്. പയസ് പതിനൊന്നാമനെന്ന പാപ്പായുടെ ദിവിനി റിഡെമ്പ്ടോറിസ് എന്ന ഇടയലേഖനം ഇറങ്ങു മ്പോൾ സോവ്യറ്റ് യൂണിയനിൽ ബോൾഷെവിക് വിപ്ലവം കാൽനൂറ്റാണ്ട് പൂർത്തിയാക്കിയിരുന്നു. പ്രധാനമായും സോവ്യറ്റ് ബോൾഷെവിസത്തെ ആക്ഷേപിക്കുന്നതാണ് ലേഖനം. ദൈവവിരുദ്ധമെന്നും സ്ത്രീകളുടെ സ്വാഭാവിക ഇടമായ സ്വന്തം വീടുകളിൽ നിന്ന് അവരെ പൊതുസമൂ ഹത്തിലേക്ക് വലിച്ചിഴക്കുന്നെന്നും ഒക്കെ അത് കമ്യണി സത്തെ കുറ്റപ്പെടുത്തുന്നു. ഹിറ്റ്ലറുടെ നാസിസത്തെ വിമർശിച്ചിറക്കിയ ഇടയലേഖനത്തിന് അഞ്ച് ദിവസം കഴിഞ്ഞ് ഇറക്കിയതായിരുന്നു ഇത് എന്നതിനാൽ രണ്ട് വ്യവസ്ഥകളുടെയും നിഷ്പക്ഷ വിമർശകൻ എന്ന് പയസ് പാപ്പ വിശേഷിപ്പിക്കപ്പെട്ടു. 1929 ൽ വത്തിക്കാൻ സ്വതന്ത്ര രാഷ്ട്രമായി പ്രഖ്യാപിക്കപ്പെട്ട ശേഷം അതിന്റെ ഭരണാ ധികാരിയുമാകുന്ന ആദ്യത്തെ പാപ്പയായിരുന്നു ഇറ്റലിക്കാ രനായ ഇദ്ദേഹം.

പക്ഷേ ഈ പാപ്പയുടെ അനന്തരഗാമി പയസ് പന്ത്ര ണ്ടാമൻ അദ്ദേഹത്തേക്കാൾ വലിയ കമ്യൂണിസ്റ്റ് വിരുദ്ധ നായിരുന്നു. കമ്യൂണിസത്തിനെതിരെ അദ്ദേഹവും ഔദ്യോ ഗികമായ പ്രമാണം പുറപ്പെടുവിച്ചു. 1949 ലായിരുന്നു ഇത്. പയസ് പന്ത്രണ്ടാമൻ പാപ്പ അപ്പസ്തോലിക ആഹ്വാന ത്തിൽ കമ്മ്യൂണിസ്റ്റ് സംഘടനകളുമായി ബന്ധമുള്ള ഏതൊരു കത്തോലിക്കാ വിശ്വാസിക്കും മതഭ്രഷ്ട് പ്രഖ്യാ പിച്ചു. യേശുവിന്റെ സ്വന്തം ജൂതവംശത്തിന്റെ ഏറ്റവും വലിയ കൂട്ടക്കുരുതിയ്ക്ക് ഉത്തരവാദിയാണ് ഹിറ്റ്ലർ എന്ന് പാപ്പ ആലോചിച്ചില്ല. രണ്ടാം ലോകയുദ്ധത്തിൽ സോവ്യറ്റ് വിജയത്തോടെ പരിഭ്രാന്തനായ അദ്ദേഹം അവർ തന്റെ രാജ്യമായ ഇറ്റലിയിൽ അധിനിവേശം നടത്തുമെന്നും കത്തോലിക്കാസഭയുടെ അന്ത്യമാകും അതെന്നും ഭയപ്പെ ട്ടതാണ് കമ്യൂണിസത്തോട് ഇത്രയും കടുത്ത നിലപാടെ ടുക്കാൻ കാരണം. ഈ തീരുമാനപ്രകാരം വത്തിക്കാൻ മത ഭ്രഷ്ടരാക്കിയനവരിൽ ക്യൂബയുടെ ഭരണാധികാരി ഫിദൽ കാസ്ട്രോയും ഉൾപ്പെട്ടത്രെ.

കത്തോലിക്കാസഭയുടെ കമ്യൂണിസത്തോടുള്ള സമീ പനത്തിൽ ആദ്യമായി മൗലികമായി വ്യത്യാസം വരുന്നത് രണ്ടാം വത്തിക്കാൻ കൗൺസിലോടെയാണ്. 1962 ൽ ജോൺ ഇരുപത്തിമൂന്നാമൻ മാർപാപ്പ അദ്ധ്യക്ഷം വഹിച്ച രണ്ടാം വത്തിക്കാൻ കൗൺസിൽ വിപ്ലവകരവും ആധുനി കവും പുരോഗമനപരവുമായ പല പരിഷ്കാരങ്ങൾക്കും മാറ്റങ്ങൾക്കും നാന്ദി കുറിച്ചു. ആ കൗൺസിലിൽ ഏറ്റവും ശ്രദ്ധിക്കപ്പെട്ട ഒരു സവിശേഷത അന്നു വരെ കമ്യൂ ണിസത്തിനെതിരെ പേരെടുത്ത് നടത്തിയിരുന്ന വിമർശ നത്തിന്റെ അഭാവമാണ്. ജനാധിപത്യത്തോട് കൂറ് പ്രഖ്യാ പിച്ചെങ്കിലും കമ്യൂണിസം പാപമാണന്ന് ആ കൗൺസിൽ പറഞ്ഞില്ലന്ന് രണ്ടാം വത്തിക്കാൻ കമ്യൂണിസിലിന്റെ അൻപതാം വാർഷികം 2012 ൽ ആഘോഷിച്ചപ്പോൾ ചർച്ചാവിഷയമായി. കമ്യൂണിസത്തോടും അന്ന് ശക്തമാ യികുന്ന സോവ്യറ്റ് യൂണിയനോടും സർവ്വോപരി സോവ്യറ്റ് പ്രസിഡന്റ് ക്രൂഷ്ചേവിനോടും ഒക്കെ ജോൺപാപ്പയ്ക്ക് ഉണ്ടായിരുന്ന അനുഭാവം മൂലമായിരുന്നു അതെന്ന് വ്യാഖ്യാനമുണ്ട്. അവസാനകാലം വരെ പാപ്പയും ക്രൂഷ്ചേ വുമായിഅടുത്ത സൗഹൃദം തുടർന്നിരുന്നു. പൂർവ്വ യൂറോ പ്പിലും സോവ്യറ്റ് യൂണിയനിലുമുള്ള ഓർത്തഡോക്സ് സഭ കളുമായി വത്തിക്കാന് ബന്ധം സ്ഥാപിക്കാനും ഈ സൗഹൃദം സഹായിച്ചു. ജോൺ ഇരുപത്തി മൂന്നാമനു

ശേഷം മാർപാപ്പയായ പോൾ ആറാമന്റെ കാലത്ത് രണ്ടാം വത്തിക്കാൻ കൗൺസിൽ പരകോടിയിലേക്ക് എത്തി സമാപിച്ചു. ഇദ്ദേഹത്തിനും കമ്യൂണിസത്തോടും സോവ്യറ്റ് നേതാക്കളോടും അടുത്ത ബന്ധമുണ്ടായിരുന്നുവത്രേ. യാഥാസ്ഥിതികപക്ഷം ഇദ്ദേഹത്തെ കമ്യൂണിസ്റ്റ് അനുഭാവിയായും സ്വർഗ്ഗാനുരാഗിയായും ചിത്രീകരിച്ചിട്ടുണ്ട്. ഇദ്ദേഹത്തെ വാഴ്ത്തപ്പെട്ടവനായി അംഗീകരിക്കാനുള്ള പ്രക്രീയ വൈകുന്നതിന്റെ പ്രധാന കാരണം ഇവയാണന്ന് പറയപ്പെടുന്നു. ഇദ്ദേഹത്തിന്റെ ദിവ്യാത്ഭുത പ്രവൃത്തി വൈദ്യശാസ്ത്രപരമായി നിലനിൽക്കില്ലന്ന് 2013 ഡിസംബറിൽ വത്തിക്കാൻ അധികാരികൾ വിധിയെഴുതിയിരുന്നു.

മൂന്ന് ദശാബ്ദത്തിനു ശേഷം സോവ്യറ്റ് യൂണിയന്റേയും കമ്യൂണിസ്റ്റ് ലോകത്തിന്റെയും തകർച്ചയുടെ ശിൽപ്പിയായ ജോൺപോൾ രണ്ടാമൻ മാർപാപ്പ വത്തിക്കാന്റെ ഉന്നത വൃന്ദത്തിലെത്തിച്ചേരുന്നത് കമ്യൂണിസത്തോട് ആദ്യമായി മൃദുസമീപനം സ്വീകരിച്ച ഈ കൗൺസിലിലായിരുന്നു എന്നത് മറ്റൊരു കൗതുകം. കമ്യൂണിസത്തോട് രണ്ടാം വത്തിക്കാൻ കൗൺസിലിൽ ആരംഭിച്ച മൃദുസമീപനം ജോൺപോൾ പാപ്പയുടെ കാലത്തോടെ അവസാനിച്ചു. കമ്യൂണിസം അപ്രത്യക്ഷമായ ശേഷം രണ്ട് ദശാബ്ദങ്ങൾ പിന്നിട്ട വർത്തമാനകാലമായപ്പോഴേയ്ക്കും പെൻഡുലം വീണ്ടും മറുഭാഗത്തോക്ക് നീങ്ങിയിരുന്നു. കമ്യൂണിസം രംഗത്തില്ലായിരുന്നതിനാൽ അതിനോട് അനുഭാവം പ്രകടിപ്പിക്കേണ്ടതില്ല. പക്ഷേ കമ്യൂണിസത്തെ മുഖ്യ ശത്രുവായി പ്രഖ്യാപിച്ചിരുന്ന വത്തിക്കാൻ ഇന്ന് കാപ്പിറ്റലിസമാണ് മുഖ്യശത്രു എന്ന് പ്രഖ്യാപിച്ചിരിക്കുന്നു. കാലഘട്ടത്തിൽ സഭ സ്വന്തം പാപങ്ങൾ ഒട്ടേറെ ഏറ്റുപറയുകയും മാനവരാശിയോട് മാപ്പ് അപേക്ഷിക്കുകയും ചെയ്തുകഴിഞ്ഞു. മാറ്റം ഏഷ്യയിലേക്കും വ്യാപിക്കുകയാണ്. അദ്യമായി ഏഷ്യൻ ബിഷപ്പുമാരുടെ സമ്മേളനത്തിന് കമ്യൂണിസ്റ്റ് രാജ്യം (വിയറ്റ്നാം) വേദിയാകുന്നു. വിയറ്റ്നാമിന്റെ കമ്യൂണിസ്റ്റ് പ്രസിഡന്റ് നേരിട്ട് തന്നെ ക്ഷണിച്ചത് അനുസരിച്ചാണത്രേ ഇത്.

സാമ്പത്തിക നയങ്ങളിൽ മാത്രമല്ല ഫ്രാൻസിസ് പാപ്പ വിപ്ലവകരമായ നയം പ്രഖ്യാപിച്ചിരിക്കുന്നത്. സഭയുടെ കണ്ണിൽ ഏറ്റവും വലിയ പാപങ്ങളായിരുന്ന ഗർഭഛിദ്രം, കുടുംബാസൂത്രണം, സ്വർഗാനുരാഗം തുടങ്ങിയവയിൽ പോലും പുനരാലോചനയുടെ സൂചനയുണ്ട്. കുടുംബബന്ധങ്ങളെ കുറിച്ച് ആലോചിക്കാൻ പാപ്പ വിളിച്ചിരുന്ന അസാധാരണ സുന്നഹദോസ് ഈ ദിശയിൽ ചില ധീരമായ ചുവടുവയ്പുകൾ വച്ചേക്കുമെന്നാണ് കരുതപ്പെടുന്നത്. സ്വർഗ്ഗാനുരാഗിയായ ഒരു പുരോഹിതന്റെ കാര്യം ചൂണ്ടിക്കാട്ടിയപ്പോൾ അദ്ദേഹത്തിന്റെ ശരിതെറ്റുകളെ കുറിച്ച് വിധിയെഴുതാൻ താൻ ആരെന്ന ഫ്രാൻസിസ് പാപ്പയുടെ മറുചോദ്യം സഭാചരിത്രത്തെ കിടിലം കൊള്ളിച്ചു. 1990 കളിൽ ഫ്ളോറൻസിൽ ഇടവക വികാരിയായിരുന്നപ്പോൾ ഇദ്ദേഹം കൈക്കൊണ്ട ഒരു നിലപാടിനെപ്പറ്റി ബിഷപ് തോമസ് ചക്യത്ത് എഴുതുന്നുണ്ട്. സമീപ പ്രദേശത്തെ ഒരു സ്കൂൾ വിദ്യാർത്ഥിനി ഗർഭിണിയായി. എല്ലാവരും കോപാക്രാന്തരായി ആ കുട്ടിയെ പിരിച്ചുവിടണമെന്ന് ആക്രോശിച്ചപ്പോൾ ഒരു യുവ അധ്യാപകൻ കാരുണ്യത്തോടെയും വാൽസല്യത്തോടെയും ആ കുട്ടിയോട് പെരുമാറിയത് തന്നെ എത്ര ആകർഷിച്ചെന്ന് പാപ്പ പിന്നീട് എഴുതിയത് ചക്യത്ത് ഓർമ്മിപ്പിക്കുന്നു. എത്ര വിശാലമാണ് ആ മനസ്സ് എന്ന് ഈ സംഭവം സൂചിപ്പിക്കുന്നു. അദ്ദേഹം നിയമിച്ച കർദ്ദിനാളുമാരുടെ ആദ്യ സംഘത്തിന്റെ ഘടനയിലും കാണുന്നത് ഇന്നുവരെ സഭയിൽ ആധിപത്യം വഹിച്ച പാശ്ചാത്യലോകത്തിന്റെ പ്രാധാന്യം കുറയുകയാണന്നതാണ്. ഇവരിൽ നാല് പേർ ലാറ്റിനമേരിക്കയിൽ നിന്നാണങ്കിൽ ഈ രണ്ട് പേർ ആഫ്രിക്ക, ഏഷ്യ എന്നീയിടങ്ങളിൽ നിന്നും ഒരാൾ മാത്രം യൂറോപ്പിൽ നിന്നുമാണ്. വടക്കേ അമേരിക്കയിൽ നിന്നാരുമില്ല. സഭയ്ക്ക് ഏറ്റവും അധികം പണം ലഭിക്കുന്ന മേഖലയുടെ പ്രാധാന്യം പാപ്പ വെട്ടിക്കുറച്ചിരിക്കുന്നു. ഏറ്റവും കത്തോലിക്കാ വിരുദ്ധ സിനിമ എന്ന് വിശേഷിക്കപ്പെടുന്ന ഫിലൊമിൻ കാണാൻ താൽപ്പര്യം പ്രഘടിപ്പിച്ചിരിക്കുകയാണത്രേ പാപ്പ.

രണ്ടോ മൂന്ന് ദശാബ്ദങ്ങൾ വീതം പിന്നിടുമ്പോൾ വത്തിക്കാന്റെ മൗലിക സമീപനങ്ങളിൽ വലിയ മാറ്റം വരുന്നത് ശ്രദ്ധേയം. ഇനി കാണാനുള്ളത് ഏഷ്യയിൽ നിന്നുള്ള ഒരു പാപ്പയെ ആണ്. ആഗോളസഭയുടെ ആദ്യ പിതാവായ ഇസ്രയേലുകാരൻ വിശുദ്ധ പത്രോസിനു ശേഷം ഏഷ്യൻ വംശജർ ആ സ്ഥാനത്ത് വന്നിട്ടില്ല. ഏഷ്യൻ ഭൂഖണ്ഡം സാമ്പത്തികമായും സാമൂഹ്യമായും ജനസംഖ്യാപരമായും മേധാവിത്തം കൈവരിക്കുമെന്ന് കരുതപ്പെടുന്ന വരും കാലത്ത് ഒരു ഏഷ്യൻ പാപ്പയെ നമുക്ക് കാണാനാകുമെന്നുറപ്പ്. ഏറ്റവും വലിയ കത്തോലിക്കാ രാഷ്ട്രമായ ഫിലിപ്പൈൻസിലെ ആർച്ചുബിഷപ് അന്റോണിയോ ടാഗ്ലെയുടെയും ശ്രീലങ്കയിലെ ആർച്ചുബിഷപ് മാൽക്കം രഞ്ജിത്തിന്റെയും പേരുകൾ ഉയർന്നുകേട്ടു തുടങ്ങിക്കഴിഞ്ഞു. അധികം വൈകാതെ ഇൻഡ്യയിൽ നിന്നോ കേരളത്തിൽ നിന്നോ പോലും ഒരു പേര് കൂടി ഈ ഗണത്തിൽ അഭിമാനത്തോടെ പ്രതീക്ഷിക്കാം.






# വത്തിക്കാനിലെ വിപ്ലവം

വിനു വി. ജോൺ
ന്യൂസ് എഡിറ്റർ, ഏഷ്യാനെറ്റ് ന്യൂസ് ചാനൽ



> ബസിൽ മാത്രം യാത്ര ചെയ്യുന്ന കർദ്ദിനാൾ, ഒറ്റമുറി ഫ്ളാറ്റിൽ കഴിയുന്ന കർദ്ദിനാൾ, സ്വയം ഭക്ഷണം പാകം ചെയ്യുന്ന കർദ്ദിനാൾ, കർദ്ദിനാൾ സ്ഥാനാരോഹണത്തിന് വത്തിക്കാനിലെത്താൻ തയ്യാറായവരോട് വിമാനയാത്രാ ക്കൂലി പാവപ്പെട്ടവർക്ക് നൽകാൻ ആവശ്യപ്പെട്ട ബിഷപ്പ്, പാവപ്പെട്ടവർക്കിടയിൽ സുഖ സൗകര്യങ്ങൾ അനുഭവിക്കുന്നതോളം വലിയ പാപമില്ലെന്ന് ബോധ്യപ്പെടുത്തിയ പാവങ്ങളുടെ കർദിനാൾ. ഒരുപാട് മെത്രാൻമാരുടെ മുഖങ്ങൾ മനസ്സിൽ മിന്നി മറഞ്ഞു. അരമനകളും ആഡംബര വാഹനങ്ങളും അറിയാതെ മനസ്സിൽ തെളിഞ്ഞു.

ഞാൻ ഫ്രാൻസിസ് മാർപാപ്പയെ കണ്ടിട്ടില്ല. പക്ഷെ, അടുത്തറിയാവുന്ന ഒരാളെന്ന തോന്നലാണ് എപ്പോഴും. അറിയാതെ ആ അടുപ്പം ഉണ്ടായത് 2013 മാർച്ച് 13ന് രാത്രി മണിക്കൂറുകൾ നീണ്ട തത്സമയ സംപ്രേക്ഷണത്തിനൊടുവിൽ. വത്തിക്കാനിൽ കർദ്ദിനാൾമാരുടെ സംഘം പുതിയ നായകനെ തെരഞ്ഞെടുത്തുവെന്നറിയിച്ച വെളുത്ത പുക റോയിട്ടേഴ്സ് വാർത്താഏജൻസിയുടെ മോണിറ്ററിൽ തെളിഞ്ഞപ്പോഴാണ് സ്റ്റുഡിയോ ഫ്ളോറിലേക്ക് ഓടിക്കയറിയത്. പിന്നെ ആകാംക്ഷയുടെ ഒരുപാട് മിനിറ്റുകൾ. സാധ്യതകളെക്കുറിച്ചുള്ള വിശകലനങ്ങൾ. നടപടിക്രമങ്ങളെക്കുറിച്ചുള്ള വിശദീകരണങ്ങൾ. വാർത്തക്കൊപ്പം എപ്പോഴും ആവേശത്തോടെ നീങ്ങുന്ന യുവ സഹപ്രവർത്തകൻ ജോബിജോർജ് പരിഗണിക്കപ്പെടാനിടയുള്ളവരുടെ പട്ടിക തയ്യാറാക്കിയിരുന്നു. ഹബേമൂസ് പാപ്പാം (നമുക്ക് ഒരു പാപ്പയെ കിട്ടിയിരിക്കുന്നു)പ്രഖ്യാപനത്തിനായുള്ള കാത്തിരിപ്പിനിടയിൽ ഇവരെക്കുറിച്ചുള്ള ചെറിയ ചർച്ചകൾ. സെന്റ് പീറ്റേഴ്സ് ചത്വരം നിറഞ്ഞു നിന്ന ജനക്കൂട്ടത്തിന്റെ ആകാംക്ഷക്കൊപ്പമായിരുന്നു ഞങ്ങളും. ഒടുവിൽ സെന്റ് പീറ്റേഴ്സ് ബസലിക്കയുടെ മട്ടുപ്പാവിൽ ഫ്രഞ്ച് കർദ്ദിനാൾ ജീൻ ലൂയി തൗറാനെത്തി: ''ഹബേമൂസ് പാപ്പാം'' ഭൂമിയുടെ അറ്റം വരെ പരതിയെന്ന തോന്നലോടെ തെക്കേഅമേരിക്കയിൽ നിന്ന് ആദ്യ മാർപാപ്പ. കർദ്ദിനാൾ ജോർജ് മാരിയോ ബർഗോളിയോ പത്രോസിന്റെ പിൻഗാമിയാവുന്നു. തൊട്ടുമുന്നിലുള്ള ലാപ്ടോപ്പിൽ പെട്ടെന്നു തിരഞ്ഞു. ആരാണ് കർദ്ദിനാൾ ബർഗോളിയോ. വാക്കുകൾ മുറിയാതെ, വത്തിക്കാനിൽ നിന്നുള്ള തത്സമയ ദൃശ്യങ്ങൾക്കൊപ്പം വിവരങ്ങൾ പ്രേക്ഷകർക്കു കൈമാറുകയാണ്. കംപ്യൂട്ടർ സ്ക്രീനിൽ തെളിഞ്ഞതെല്ലാം വാർത്താവതരണത്തിനിടയിലും എന്നെ അമ്പരപ്പിച്ചു. ബസിൽ മാത്രം യാത്ര ചെയ്യുന്ന



കർദ്ദിനാൾ, ഒറ്റമുറി ഫ്ളാറ്റിൽ കഴിയുന്ന കർദ്ദിനാൾ, സ്വയം ഭക്ഷണം പാകം ചെയ്യുന്ന കർദ്ദിനാൾ, കർദ്ദിനാൾ സ്ഥാനാരോഹണത്തിന് വത്തിക്കാനിലെത്താൻ തയ്യാറെടു ത്തവരോട് വിമാനയാത്രാക്കൂലി പാവപ്പെട്ടവർക്ക് നൽകാൻ ആവശ്യപ്പെട്ട ബിഷപ്പ്, ദരിദ്രർക്കിടയിൽ സുഖ സൗകര്യങ്ങൾ അനുഭവിക്കുന്നതോളം വലിയ പാപമില്ലെന്ന് ബോധ്യപ്പെടുത്തിയ പാവങ്ങളുടെ കർദിനാൾ. ഒരുപാട് മെത്രാൻമാരുടെ മുഖങ്ങൾ മനസ്സിൽ മിന്നി മറഞ്ഞു. അരമനകളും ആഡംബര വാഹനങ്ങളും അറിയാതെ മനസ്സിൽ തെളിഞ്ഞു. വാർത്താവതരണത്തിനുമപ്പുറത്തുള്ള ആവേശത്തോടെ ഞാൻ വിളിച്ചു പറഞ്ഞു. "വത്തിക്കാനിൽ ഇനി കാര്യങ്ങൾ പഴയതുപോലെ ആവില്ല."

പുതിയ മാർപാപ്പ അസീസിയിലെ ഫ്രാൻസിസിന്റെ പേര് സ്വീകരിച്ചത് പിന്നെയും അമ്പരപ്പിച്ചു. 265 മാർപാപ്പമാരിൽ ആരും സ്വീകരിച്ചിട്ടില്ലാത്ത പേര്. ഫ്രാൻസിസ് ഒന്നാമൻ എന്ന് ടെലിവിഷൻ സ്ക്രീനിൽ തെളിഞ്ഞു. പിന്നാലെ വത്തിക്കാന്റെ വിശദീകരണം വന്നു. ആ പേരിൽ മറ്റൊരാൾ വരുംവരെ ഫ്രാൻസിസ് എന്ന് മാത്രം അറിയപ്പെടും. ഇനി മറ്റാരും സ്വീകരിക്കാനിടയില്ലാത്ത പേരെന്ന് കരുതിയി ട്ടുണ്ടാവുമോ മാർപാപ്പ!. ഗാർഡിയൻ, സി.എൻ.എൻ, ബി.ബി.സി വെബ്സൈറ്റുകളിൽ കർദ്ദിനാൾ ബർഗോളി യോയെ കുറിച്ച് പുതിയ പുതിയ വിവരങ്ങൾ വന്നു കൊണ്ടി രുന്നു. എല്ലാം മഹാപൗരോഹിത്യത്തെ കുറിച്ചുള്ള പരമ്പരാ ഗത ധാരണകൾ തകർത്തെറിയുന്നതായിരുന്നു. അപ്പോൾ മനസ്സിൽ നിറഞ്ഞത് മറ്റൊരു ചിന്തയായിരുന്നു. സമ്പന്നതയുടെ സുരക്ഷിതത്വവും സുഖങ്ങളും ഉപേക്ഷിച്ച് പാവങ്ങൾക്കിടയിലേക്കിറങ്ങിയ ഫ്രാൻസിസിസ് അസീസി യുടെ വലിയ ത്യാഗത്തിന്റെ വഴികൾ.

ബനഡിക്ട് പതിനാറാമന്റെ സ്ഥാനത്യാഗം ഒരു മഹാനിയോഗമായിരുന്നോ? പിന്നാലെ വരുന്ന വലിയൊരു വിപ്ലവത്തിനുള്ള വഴിയൊരുക്കലായിരുന്നോ? ആയുസ്സും ആരോഗ്യവുമൊക്കെ ബാക്കിനിൽക്കെ 120 കോടി കത്തോലിക്കരുടെ മഹാപുരോഹിത സ്ഥാനമൊഴിയു ന്നതിനേക്കാൾ വലിയ ത്യാഗമില്ല. മുൻഗാമിയുടെ മഹാത്യാഗത്തിന്റെ അർത്ഥം വെളിപ്പെടുത്തുന്നതായിരുന്നു ഫ്രാൻസിസ് മാർപാപ്പയുടെ ജീവിതവഴി. പ്രാർത്ഥനയ് ക്കായി വിശ്വാസികൾക്കു മുന്നിൽ തല കുനിച്ച ആദ്യ ദിനം മുതൽ (ഇതെഴുതുന്നതിന് തൊട്ടുമുൻപ്) യുവാക്കളെ ആശീർവദിച്ച വാലന്റൈൻ ദിനം വരെ ലോകം സാക്ഷിയായത് വത്തിക്കാനിലെ ഫ്രാൻസിസ് വിപ്ലവത്തി നാണ്. അരവിന്ദ് കേജ്രിവാൾ ആം ആദ്മി പാർട്ടി പ്രഖ്യാപിച്ചിട്ട് നാല് മാസം കഴിഞ്ഞിരുന്നെങ്കിലും കുറ്റിച്ചൂൽ വിപ്ലവം അത്ര പ്രതീക്ഷ നൽകിയിരുന്നില്ല. ഇപ്പോഴായിരു ന്നെങ്കിൽ ആരെങ്കിലുമൊക്കെ അദ്ദേഹത്തെ ആം ആദ്മി മാർപാപ്പ എന്ന് വിശേഷിപ്പിച്ചേനെ. ഫ്രാൻസിസ് മാർപാപ്പ വത്തിക്കാനിൽ തുടങ്ങിയ പലതും കേജ്രിവാൾ സംഘം ദില്ലിയിൽ ആവർത്തിച്ചു. രാജകീയ പ്രൗഢിയുള്ള മന്ദിരങ്ങൾ മന്ത്രിമാർ ഉപേക്ഷിച്ചു. ആർക്കിടയിലൂടെയും പാഞ്ഞുകയറാവുന്ന ഗർവ്വിന്റെ ചുവപ്പ് വെളിച്ചം കെടുത്തി. അധികാരത്തിന്റെ ആലവട്ടങ്ങളില്ലാതെ 49 ദിവസം ഭരിച്ചു. ആളുകൾക്കിടയിലേക്ക് ഇറങ്ങിച്ചെന്നു. വത്തിക്കാനിലും വി.ഐ.പി സംസ്കാരം അവസാനിപ്പിച്ചു മാർപാപ്പ. ഒരു സമൂഹത്തിന്റെ മഹത്വത്തിന്റെ അളവുകോൽആവശ്യ ത്തിലിരിക്കുന്നവരെ എങ്ങനെ പരിഗണിക്കുന്നു എന്നതാ ണെന്ന് തുറന്നു പറഞ്ഞു അദ്ദേഹം. ജീവിതം ദുരിതമാക്കുന്ന സാമൂഹ്യാവസ്ഥ മാറ്റാതെ, അധികാരികളുടെ ആശ്വസിപ്പിക്കലിന് അർത്ഥമില്ലെന്നും.

മാർപാപ്പ ഇറ്റലിക്കു പുറത്ത് ആദ്യം പോയത് ബ്രസീലിലേക്കായിരുന്നു. ആ സന്ദർശനത്തിൽ വർജിന എന്ന ചേരിയും ഉൾപ്പെടുത്തിയിരുന്നു. മാസങ്ങൾക്കു മുൻപേ അവിടെയും തൊട്ടടുത്തുള്ള സ്ഥലങ്ങളിലും ബുൾഡോസറും ജാക്ക്ഹാമറും മിക്കപ്പോഴും അലറുന്നു ണ്ടായിരുന്നു. 2014 ലെ ലോകകപ്പിനും 2016 ലെ ഒളിംപിക്സിനും ബ്രസീൽ ഒരുങ്ങുമ്പോൾ ചേരികൾ ഇടിച്ചു നിരത്തുകയായിരുന്നു. ഭിത്തികൾ മാത്രം അവ ശേഷിക്കുമ്പോഴും വീടുകൾ ഉപേക്ഷിച്ചു പോകാത്ത പാവങ്ങൾ. എല്ലീൻ കൂടുകളായ കെട്ടിടങ്ങൾക്കിടയിലൂടെ നോക്കുന്നവർക്ക് മുന്നിൽ വിശാലമായ തെരുവുകൾ കാണാമായിരുന്നു. അവയ്ക്കെല്ലാം വിശുദ്ധൻമാരുടെ പേരുകളായിരുന്നു. മാർപാപ്പയുടെ വരവറിഞ്ഞ് ഒരു കൊച്ചുവീടിനു മുന്നിൽ ഇളം നീല നിറത്തിൽ ആരോ എഴുതിവച്ചു. "പാവപ്പെട്ടവരെ കാണാൻ പോപ്പ് വർജിനായിലേക്കു വരുന്നുണ്ട്. പാവങ്ങൾക്ക് വലിയ സന്തോഷമാണ്." ഫ്രാൻസിസ് മാർപാപ്പയുടെ സന്ദർശനം അധികാരികളുടെ മനസ്സുമാറ്റുമെന്ന് അവർ വല്ലാതെ പ്രതീക്ഷിക്കുന്നുണ്ടായിരുന്നു. അവിടെയാണ് സർക്കാരിന്റെ ആശ്വസിപ്പിക്കൽ, പ്രവൃത്തിയി ലൂടെയാവണമെന്ന് മാർപാപ്പ തുറന്നടിച്ചത്.

ഇടയനും ആടുകളുടെ ഗന്ധമുണ്ടാകണമെന്ന് ആഗ്രഹിച്ച മാർപാപ്പ, അവിശ്വാസികളും പറുദീസയുടെ അവകാശികളാണന്ന് ആശ്വസിപ്പിച്ച മാർപാപ്പ, സ്വവർഗാനുരാഗികളെ വിധിക്കാൻ താൻ ആരുമല്ലന്ന് വിശ്വസിച്ച മാർപാപ്പ. എല്ലാവർക്കും വേണ്ടി വത്തിക്കാനിൽ ഒരു മാർപാപ്പ. ആദ്യവർഷം നമുക്ക് അമ്പരപ്പിന്റേതാണ്. ഇനി അത് അനുഭവങ്ങളുടേതാവണം. അതാവും വത്തിക്കാനിലെ ആം ആദ്മി വിപ്ലവം നേരിടുന്ന യഥാർത്ഥ വെല്ലുവിളി.






# ന്യൂ പോപ്പ് ന്യൂസ് പോപ്പ്



ജോർജ്ജ് വർഗീസ്
ചീഫ് സബ് എഡിറ്റർ,
മലയാളമനോരമ

മാർപ്പാപ്പ ഇന്ന് എന്തെങ്കിലും വാർത്ത സൃഷ്ടിച്ചിട്ടുണ്ടോ? ദിവസവും തിരയാതെ വയ്യ....! എന്തെങ്കിലുമുണ്ടാവും, ഉണ്ടെങ്കിൽ അതൊരു ഹിറ്റാവും. ഇങ്ങനെയൊരു കാലം മാധ്യമങ്ങൾക്ക് ഒരിക്കലും ഉണ്ടായിട്ടുണ്ടാവില്ല. മാർപ്പാപ്പ മാധ്യമലോകത്തിൽ ഇന്ന് ഏറ്റവും വലിയ ന്യൂസ്മേക്കർമാരിലൊരാളാണ്.

സിസ്റ്റൈൻ ചാപ്പലിന്റെ ചിമ്മിനിയിൽ വെളുത്ത പുക ഉയർന്ന രാത്രി തുടങ്ങിയതാണിത്. ഇതുവരെയില്ലാത്ത ടെൻഷനാണ് ഫ്രാൻസിസ് മാർപ്പാപ്പയുടെ വാർത്തകൾ മിസ് ചെയ്യുമ്പോൾ. കാരണം ഈ മാർപ്പാപ്പ ഓരോ വാർത്ത സൃഷ്ടിക്കുമ്പോഴും അറിഞ്ഞോ അറിയാതെയോ അതിൽ പുതുമയേറെയുണ്ടാകുന്നു. വാർത്ത വന്നില്ലെങ്കിൽ അത് ശ്രദ്ധിക്കപ്പെടുന്നു. ഫ്രാൻസിസ് മാർപ്പാപ്പയെപ്പോലെ മീഡിയയും സോഷ്യൽ മീഡിയയും ഇത്ര ആവേശത്തോടെ ഏറ്റെടുത്ത മറ്റൊരു മതനേതാവുണ്ടാകില്ല. ഒരു കോടിയിലേറെ ആളുകൾ അദ്ദേഹത്തിന്റെ ട്വീറ്റുകൾ ഫോളോ ചെയ്യുന്നു. പുതിയ വാർത്തകൾക്കായി കണ്ണേറിയുന്നു. ഇതെന്താണിങ്ങനെ?

അന്ന്, ഇന്ത്യൻ സമയം രാത്രി 11.38-നായിരുന്നു ആ വെളുത്ത പുക കണ്ടത്. പുതിയ പാപ്പയുടെ വരവിനായി ഞങ്ങൾ മുന്നൊരുക്കത്തോടെ കാത്തിരുന്ന രാത്രി. പരമാവധി സ്ഥലങ്ങളിൽ ആ വാർത്ത എത്തിക്കണമെന്ന ആഗ്രഹത്തോടെ രാത്രി പകലാക്കിയിരുന്നു. വെളുത്ത പുക വന്നശേഷം ഒരു മണിക്കൂറിലേറെ കടന്നുപോയി. ആരായിരിക്കും പുതിയ പാപ്പ എന്ന ചോദ്യവും സാധ്യതകളും ചാനലുകളിൽ നിറയവേ ആരും സാധ്യത കൽപ്പിക്കാത്ത ആ പേര് ലോകത്തോട് ടെലിവിഷനുകൾ വിളിച്ചു പറഞ്ഞു-കർദ്ദിനാൾ ജോർജ് മാരിയോ ബർഗോളിയോ.

ഇന്ത്യൻ സമയം രാത്രി 12.55. അന്ന് അനുഭവിച്ച ടെൻഷന് കണക്കില്ല. ആരാണീ കർദ്ദിനാൾ ബർഗോളിയോ? പേര് തെറ്റിയതാണോ? അന്വേഷണവുമായി ഇന്റർനെറ്റിനു മുന്നിൽ തലകുത്തി നിന്നു. കോൺക്ലേവ് തുടങ്ങിയ ദിവസം മുതൽ വത്തിക്കാനിൽ നിന്ന് മനോരമയ്ക്കു വേണ്ടി വാർത്ത നൽകി കൊണ്ടിരുന്ന ഫാ. ബോവസ് മാത്യു സെന്റ് പീറ്റേഴ്സ് ചത്വരത്തിൽ നിന്നും ഫോണിൽ നൽകിയ വിവരങ്ങൾ ഒന്നും ആരവങ്ങൾക്കിടയിൽ കേൾക്കുവാനാകുന്നില്ല. പിന്നെ, സെക്കന്റുകൾക്ക് ദൈർഘ്യമേറിയ ആ രാത്രിയിൽ, കയ്യിൽകിട്ടിയ ഓരോ വിശേഷവും ന്യൂസ്റൂമിലെ സഹപ്രവർത്തകർ വിളിച്ചുപറഞ്ഞുകൊണ്ടേയിരുന്നു. അതൊക്കെ പത്രത്താളിലേക്ക് പകർത്തി. അന്നു രാത്രി മാധ്യമപ്രവർത്തകർക്കു

> ഇന്ത്യൻ സമയം രാത്രി 12.55. അന്നനുഭവിച്ച ടെൻഷനു കണക്കില്ല. ആരാണീ കർദ്ദിനാൾ ബെർഗോളിയോ? പേര് തെറ്റിയതാണോ? അന്വേഷണവുമായി ഇന്റർനെറ്റിനു മുന്നിൽ തലകുത്തി നിന്നു.



ണ്ടായ അദ്ഭുതവും ഞെട്ടലും അതേ വികാരത്തോടെ വായനക്കാർ പിറ്റേന്ന് ഏറ്റുവാങ്ങി. അന്നു തുടങ്ങി ഇക്കാലമത്രയും മാർപ്പാപ്പ ചെയ്യുന്നതൊക്കെയും വാർത്തയാണ്.

മതത്തിൽ നിന്നും ദൈവത്തിൽ നിന്നും ആളുകൾ അകലുന്നോ എന്ന ഭീതി നിലനിൽക്കുമ്പോൾ, അവരെ തിരിച്ചെത്തിക്കുന്നൊരു ശക്തിയാണോ ഫ്രാൻസിസ് പാപ്പ? ഒരു പക്ഷേ ഇക്കാലത്തിന്റെ ആവശ്യങ്ങൾ മുൻകൂട്ടിക്കണ്ട് കാലം കരുതിവച്ചൊരു പാപ്പ? വിശ്വാസികൾക്ക് മാത്രമല്ല, അൽപ്പവിശ്വാസികൾക്കും അവിശ്വാസികൾക്കും പോലും 'ഫോളോ' ചെയ്യാതിരിക്കാൻ കഴിയാത്തവിധം 'മോഡൽ' ആയൊരു പാപ്പ?

ഫ്രാൻസിസ് മാർപ്പാപ്പ സ്ഥാനമേറ്റ ശേഷമുള്ള ആദ്യ വാലന്റൈൻസ് ഡേയിൽ വത്തിക്കാനിൽ സംഭവിച്ചതു നോക്കൂ. 25 രാജ്യങ്ങളിൽ നിന്നുള്ള, വിവാഹനിശ്ചയം കഴിഞ്ഞ പതിനായിരത്തിലേറെ പ്രണയജോടികൾ മാർപ്പാപ്പയുമായുള്ള കൂടിക്കാഴ്ചയ്ക്കായി അവിടെയെത്തി. കേവലകൗതുകമെന്നു തോന്നുന്നൊരു സംഭവത്തെയും പാപ്പ മാറ്റിയെടുത്തു- വിവാഹബന്ധങ്ങൾ ജീവിതാവസാനം വരെയുള്ളതായിരിക്കണമെന്ന സന്ദേശമായിരുന്നു മാറുന്ന കാലത്തെ പ്രണയികളെ മാർപ്പാപ്പ ഓർമിപ്പിച്ചത്. ഇതിന്റെ ഓർമയ്ക്കായി ചെയ്തതോ? വിവാഹമോതിരം സൂക്ഷിക്കാനുള്ള, മാർപ്പാപ്പയുടെ കയ്യൊപ്പോടുകൂടിയ കുഞ്ഞു തലയിണകൾ അവർക്ക് സമ്മാനമായി നൽകി. കർദിനാൾ ബർഗോളിയോ മാർപ്പാപ്പയായി തിരഞ്ഞെടുക്കപ്പെട്ടതോടെ അർജന്റീനയുടെ തലസ്ഥാനത്തുള്ള ഒരു ഫുട്ബോൾ ക്ലബ് മാധ്യമങ്ങളിൽ സൂപ്പർ സ്റ്റാറായി. എല്ലാ അർജന്റീനക്കാരെയും പോലെ ഫുട്ബോളിനെ സ്നേഹിക്കുന്ന മാർപ്പാപ്പ ബ്യൂനസ് ഐറിസിലെ സാൻ ലോറൻസോ ക്ലബ്ബിന്റെ ആരാധകനാണെന്നു മാത്രമല്ല, ക്ലബ്ബിൽ അംഗത്വവുമുണ്ട് അദ്ദേഹത്തിന്. സാധാരണ ആരാധകരെപ്പോലെ തന്നെ സാൻ ലോറൻസോയുടെ വിജയത്തിൽ സന്തോഷിക്കുകയും പരാജയങ്ങളിൽ വേദനിക്കുകയും ചെയ്യുമായിരുന്നു അദ്ദേഹം.

ലോകത്തെ ഏറ്റവും ആരാധകരുള്ള, ഏറ്റവുമധികം ചെറുപ്പക്കാർ ആരാധിക്കുന്ന ഫുട്ബോളിൽ പാപ്പയ്ക്കുള്ള കൗതുകം നൽകിയ സന്ദേശം ചെറുതല്ല. ഇത്തരം ലൗകിക കൗതുകങ്ങളോടും താൽപര്യമാവാം. അതിനൊരു വിലക്കും വേണ്ടെന്നു മാത്രമല്ല, അതൊക്കെ മനുഷ്യനെ ആവശ്യവുമാണെന്ന സന്ദേശം.

മനുഷ്യസ്നേഹത്തിന്റെ ഉദാഹരണമായി പാപ്പ മാധ്യമങ്ങളിൽ നിറഞ്ഞുനിൽക്കാൻ തുടങ്ങിയതും കണ്ടില്ലെന്നു നടിക്കാനാവില്ല. അത് വത്തിക്കാനിലെ ഉന്നത പദവിയിലെത്തിയപ്പോൾ തുടങ്ങിയതല്ല. കർദിനാളായിരിക്കെ, 2001-ൽ ഒരു ആശുപത്രി സന്ദർശിച്ചപ്പോൾ 12 എയ്ഡ്സ് രോഗികളുടെ കാലു കഴുകി ചുംബിച്ചത് ഓർമയുണ്ടോ? ദേഹമാസകലം മുഴകൾ വളർന്ന് വികൃതരൂപിയായി മാറിയ മനുഷ്യനെ ചുംബിച്ചും പ്രാർത്ഥനയിൽ പങ്കു ചേർന്നു. ഫ്രാൻസിസ് പാപ്പ വത്തിക്കാനിൽ വീണ്ടും അദ്ഭുതമായി. ആ നന്മയുടെ മാതൃകാചിത്രം ലോകമെന്നും സോഷ്യൽമീഡിയയിൽ പടർന്നു.

ന്യൂറോഫൈബ്രോമാറ്റോസിസ് എന്ന വേദനാജനകമായ അപൂർവ രോഗം ബാധിച്ചയാൾക്കന്നു പാപ്പയുടെ കാരുണ്യസ്പർശമേറ്റത്. 77-ാം ജന്മദിനത്തിൽ പാപ്പ ചെയ്തതോ? പ്രഭാത ഭക്ഷണത്തിലും ജന്മദിന ദിവ്യബലിയിലും പങ്കെടുക്കാൻ ക്ഷണിക്കപ്പെട്ട അതിഥികളിൽ വത്തിക്കാനിലെ തെരുവിലെ നാലു ഭവന രഹിതരും ഉണ്ടായിരുന്നു. അവരിലൊരാൾ എത്തിയതാവട്ടെ, തന്റെ വളർത്തുനായയ്ക്കൊപ്പവും. വീടില്ലാത്ത വൃദ്ധൻ തെരുവിൽ മരിക്കുന്നതു വാർത്തയല്ലാതാവുകയും സ്റ്റോക്ക് മാർക്കറ്റിൽ രണ്ടു പോയിന്റ് കുറഞ്ഞാൽ അത് വൻ വാർത്തയാകുകയും ചെയ്യുന്നതെങ്ങനെയെന്നു ചോദിച്ച മാർപ്പാപ്പ പിന്നെയും പുതിയ ലോകവുമായുള്ള അകലം കുറച്ചു.

ആഡംബര കാറുകൾ ഉപയോഗിക്കാതെ ആ പണം കൊണ്ട് പാവങ്ങളെ സഹായിക്കണമെന്ന് മാർപ്പാപ്പ വൈദികരോട് ഒരു അഭ്യർഥന നടത്തിയിരുന്നു. ദശകങ്ങളായി താൻ ഒരു പഴയ കാറാണ് ഉപയോഗിക്കുന്നതെന്നും അത് മാർപ്പാപ്പയ്ക്കു സമ്മാനമായി നൽകാൻ താൽപര്യമുണ്ടെന്നു ഇറ്റലിയിലെ എഴുപതുകാരനായ ഒരു വൈദികൻ കത്തെഴുതി. മൂന്നു ലക്ഷം കിലോമീറ്റർ ഓടിക്കഴിഞ്ഞ ആ പഴഞ്ചൻ കാർ വൈകാതെ പാപ്പയ്ക്കു സമ്മാനിച്ചു. സമ്മാനക്കാർ കിട്ടിയ പാപ്പ ചെയ്തതോ? ഇതു ഡ്രൈവ് ചെയ്യാൻ അറിയാമെന്നു പറഞ്ഞ അദ്ദേഹം വത്തിക്കാനിലൂടെ അതു തനിയെ ഓടിച്ച് സന്തോഷം ഇരട്ടിയാക്കി.

ഹാർലി ഡേവിഡ്സൺ നിർമാതാക്കളായ യു. എസ് കമ്പനി ഹാർലിയുടെ നൂറ്റിപ്പത്താം വാർഷികം പ്രമാണിച്ച് പാപ്പയ്ക്ക് സമ്മാനിച്ചത് ഒരു ബൈക്കാണ്. സ്വന്തമായി കിട്ടിയ ബൈക്കിന്റെ ടാങ്കിലും ജാക്കറ്റിലും ഒപ്പു ചാർത്തി പാപ്പ അതു കാരിത്താസിനു സമ്മാനിച്ചു. ബൈക്കും അതിന്റെ ജാക്കറ്റും ഒടുവിൽ കാരുണ്യനിധിക്കായി ലേലത്തിനുവച്ചു. പാപ്പയുടെ ബൈക്കിനു കിട്ടിയത് രണ്ടു കോടി രൂപ! യഥാർഥ വിയുടെ 20 മടങ്ങ്. ജാക്കറ്റിനും കിട്ടി 46 ലക്ഷം രൂപ. സഭാ തലവനായി വൈകാതെ മാർപ്പാപ്പയെ തേടി ടൈം വാരികയുടെ പഴ്സൺ ഓഫ് ദി ഇയർ ബറുമതിയുമെത്തിയതും നാം കണ്ടു.

മാധ്യമലോകം സാധ്യത കൽപിക്കാതിരുന്ന കർദിനാൾ ബർഗോളിയോയെ മാർപ്പാപ്പ ആയി തിരഞ്ഞെടുത്ത കോൺക്ലേവ് അനുഭവത്തെക്കുറിച്ച് മാർ ബസേലിയോസ് ക്ലിമ്മിസ് കാതോലിക്കാ ബാവ മലയാള മനോരമയിൽ എഴുതിയ കുറിപ്പിൽ പറഞ്ഞിതിങ്ങനെ- ലോകം അദ്ദേഹത്തെ കണ്ടില്ല, പക്ഷേ, ദൈവം കണ്ടു.

ഈ വാർഷിക ദിനത്തിൽ, ആ കുറിപ്പ് പുതുക്കാൻ കാലമായിരിക്കുന്നു. ഇനി ഈ ഭൂമിയിലാർക്കും അദ്ദേഹത്തെ കണ്ടില്ലെന്നു നടിക്കാനാവില്ല. എത്ര കണ്ണടച്ചാലും ഓരോ ദിവസം കഴിയും തോറും ഫ്രാൻസിസ് പാപ്പ നിറചിരിയോടെ തെളിഞ്ഞുവരികയാണ്-ക്യാമറയിൽ കൂടുതൽ ഫോക്കസ് ആകുന്നൊരു ചിത്രം പോലെ...





ധ്യാനം

# പ്രാർത്ഥനാരൂപങ്ങളുടെ പരിമിതികൾ

ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ

പ്രാർത്ഥിപ്പിൻ കർത്താവോടായ് എന്നത് പ്രാർത്ഥനയാണോ പ്രാർത്ഥിക്കാനുള്ള ആഹ്വാനമാണോ? രൂപം കൊണ്ട് അത് വെറുമൊരു ആഹ്വാനം മാത്രമാണ്. പ്രാർത്ഥിക്കുന്നതിന്റെ ആവശ്യം ബോദ്ധ്യപ്പെട്ടു എന്നു വേണമെങ്കിൽ പറയാം. പക്ഷേ ആരു പ്രാർത്ഥിക്കണമെന്നാണു ബോദ്ധ്യപ്പെട്ടത്? നിങ്ങൾ. ഞാനോ?

അതുപോലെ, പ്രെയ്സ് ദ ലോർഡ്. ആര്? നീ, അല്ലാതാര്? ഇപ്പറയുന്നവൻ അതിലുൾപ്പെടുന്നുണ്ടോ? രൂപം കൊണ്ട് ഇല്ലെന്നുവേണം പറയാൻ.



നമുക്കു പ്രാർത്ഥിക്കാം എന്നാണ് പറയുന്നതെങ്കിൽ ആ വേർതിരിവ് ഒഴിവാകും. എന്നാലും പ്രാർത്ഥിക്കാം എന്നേ പറയുന്നുള്ളൂ. പ്രാർത്ഥന ആയിട്ടില്ല. ആകട്ടെയെന്ന് മറ്റുള്ളവരും സമ്മതിച്ചു കഴിയുമ്പോൾ ആരംഭിക്കാനുള്ളതാണ് യഥാർത്ഥ പ്രാർത്ഥന.

............. എന്നു നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. അതും രൂപം കൊണ്ട് പ്രാർത്ഥനയുടെ ഉള്ളടക്കം വ്യക്തമാക്കുന്നു എന്നേയുള്ളൂ. യഥാർത്ഥ പ്രാർത്ഥന ആയിട്ടില്ല. ഞാൻ ഭക്ഷണം കഴിക്കുന്നു എന്നു പറഞ്ഞുകൊണ്ടു വിശപ്പു മാറില്ലല്ലോ. അതോടൊപ്പം ഭക്ഷണം കഴിക്കുക എന്ന പ്രവൃത്തി കൂടി ഉണ്ടാകണമല്ലോ.

അങ്ങനെ നോക്കുമ്പോൾ എന്താണ് പ്രാർത്ഥന എന്ന പ്രവൃത്തി? പറഞ്ഞറിയിക്കാൻ പറ്റാത്തതെന്തോ. അധികമാർക്കും അതറിഞ്ഞുകൂടാ. അതുകൊണ്ട് അടുത്തുള്ള ആളുകൾക്ക് എന്തു പ്രാർത്ഥിക്കണമെന്നും എങ്ങനെ പ്രാർത്ഥിക്കണമെന്നും നിർദ്ദേശങ്ങൾ നൽകുകയാണ്. തപ്പുകൊട്ടി, കരങ്ങളുയർത്തി, കരഘോഷത്തോടെ, ശബ്ദമുയർത്തി, പാട്ടുപാടി, കണ്ണുകളുയർത്തി, കരഞ്ഞുകൊണ്ട്, എന്നു വേണ്ട പ്രാർത്ഥനയോടൊപ്പം എന്തൊക്കെ ചേർക്കണമെന്നുള്ളതിന്റെ വിപുലമായ പട്ടികയുണ്ട്. എല്ലാം അടുത്തുള്ളവർ ചെയ്യേണ്ട കാര്യങ്ങളാണ്.

ഇനിയുണ്ട് പ്രാർത്ഥനയുടെ അപൂർണ്ണരൂപങ്ങൾ. സ്തുതിക്കുന്നു, നന്ദി പറയുന്നു, ആരാധിക്കുന്നു, കുമ്പിടുന്നു, ഏറ്റുപറയുന്നു. പറച്ചിലേ ഉള്ളങ്കിൽ ഇതൊന്നും പ്രാർത്ഥന അല്ല. അതിനോടൊപ്പം പറയുന്ന പ്രവൃത്തി കൂടിയുണ്ടങ്കിൽ കാര്യം വേറെ. അങ്ങനെയെങ്കിൽ അത്തരം പ്രവൃത്തികൾ ചെയ്താൽ പോരെ? ചെയ്യുന്നു എന്നു പറയണോ? ആരെബോദ്ധ്യപ്പെടുത്താൻ? തന്നെത്തന്നെ, അല്ലാതാരെ? ദൈവത്തെയല്ലെന്നുള്ളതു തീർച്ചയാണ്.

പ്രാർത്ഥന കേൾക്കണേയെന്നാണ് നാം പ്രാർത്ഥിക്കുന്നത്, കാണണേയെന്നല്ല. യഥാർത്ഥത്തിൽ പ്രാർത്ഥന മനസ്സിൽ നിന്നുണ്ടാകേണ്ടതാണ്. അതു കാണാനുള്ളതാണ്, കേൾക്കാനുള്ളതല്ല. എന്നാൽ മനസ്സിലുള്ളതു നീ കാര്യമാക്കേണ്ടാ, പറയുന്നതങ്ങു കേട്ടാൽ മതിയെന്നാണോ?

ദൈവമേ നീ പരിശുദ്ധനാകുന്നു. അതേ, പരിശുദ്ധനാകുന്നു. നിനക്കറിയാവുന്നതിലേറെ, അതുകൊണ്ട് ഞാനും പരിശുദ്ധിയുള്ളവനായി ജീവിക്കണം. അതുശരി. എന്നാൽ ആ ശ്രമമാകട്ടെ ആദ്യവും അവസാനവും.

വാചികമായ ഏതു പ്രാർത്ഥനയ്ക്കും ഇത്തരം പരിമി

തികളുണ്ട്. മാലാഖമാർ നിന്നെ സ്തുതിക്കുന്നു, പതിനായിരങ്ങൾ നിന്നെ വാഴ്ത്തുന്നു, കുമ്പിട്ടാരാധിക്കുന്നു. ഇതൊക്കെയറിയുന്ന നീ എന്തു ചെയ്യുന്നു? കോട്ടുവാ ഇടുന്നു, കാലുമാറിച്ചവിട്ടി ചെരിഞ്ഞു നിൽക്കുന്നു, അൾത്താരയിലെ പൂപ്പാത്രത്തിനു ചുറ്റും പറക്കുന്ന ഈച്ചയെ ശ്രദ്ധിക്കുന്നു. പോരേ?

പ്രാർത്ഥിച്ചു കഴിഞ്ഞു പ്രാർത്ഥനയെ പറ്റി ചിന്തിച്ചു നേക്കിയാൽ ഭയന്നു പോകേണ്ട പ്രാർത്ഥനാ രൂപങ്ങളുണ്ട്. ദൈവം വാഴ്ത്തപ്പെട്ടവനാകട്ടെ. ആശംസയോ, അനുഗ്രഹമോ, കൽപ്പനയോ, വെറും ആഗ്രഹമോ? എന്തായാലും അൽപ്പം കടന്നു പോകുന്നില്ലേ? വാഴ്ത്തുക എന്നു മറ്റുള്ളവരെ പറയുന്നതിനേക്കാൾ കടുപ്പമല്ലേ അത്? ആരോടാണ്, എന്താണ് പറയുന്നത്?

എന്താണ് പ്രാർത്ഥിക്കേണ്ടത് എങ്ങനെയാണ് പ്രാർത്ഥിക്കേണ്ടത് എന്നു തിട്ടമില്ലാതെ വരുമ്പോൾ മനുഷ്യൻ എന്താണ് ചെയ്യുന്നത്? ഒരോ പുണ്യവാന്റേയും പേരു വിളിച്ച് ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ എന്നു പറഞ്ഞേൽപ്പിക്കുക. അനേകം പേരുകൾ ഉപയോഗിച്ച് മാതാവിനെ വിളിച്ച് പ്രാർത്ഥിക്കാനാക്കുക. സ്വർഗ്ഗവാസികൾക്ക് എന്തായാലും പ്രാർത്ഥിക്കാൻ അറിയാമായിരിക്കണം.

മനുഷ്യന് ഇനിയും ഒരെത്തും പിടിയും കിട്ടിയിട്ടില്ലാത്ത കാര്യമാണ് പ്രാർത്ഥന എന്നത്. യാചന എന്താണന്ന് അവന് കുറെയൊക്കെ അറിയാം. എവന്റെ പ്രാർത്ഥനയുടെ നല്ല പങ്കും യാചനയാണ്. രോഗശാന്തി, അത്ഭുതങ്ങൾ, സാമ്പത്തിക ക്ലേശങ്ങളിൽ നിന്നുള്ള വിടുതി, ഇതൊക്കെ മനസ്സിൽ വച്ച് എന്തൊക്കെയോ പറയാനറിയാം. ആരാധിക്കുന്നു, ആരാധിക്കാം എന്നൊക്കെ തൊണ്ട തുറന്ന് അവൻ അലറും. അങ്ങനെ അലറുന്നവൻ അലറുന്നതല്ലാതെ എന്താണ് ചെയ്യുന്നത്? എന്താണ്?

അതേ, മനുഷ്യന് ഇന്നും ആരാധിക്കാനറിഞ്ഞുകൂടാ. ഉന്നതോദ്യോഗസ്ഥനേയും, പഞ്ചായത്തു പ്രസിഡന്റിനേയും, മന്ത്രിയേയുമൊക്കെ ഓച്ഛാനിക്കാനറിയാം. അതൊക്കെത്തന്നെ പൊടിതട്ടി ആരാധനക്കായി അവരോധിക്കാനറിയാം.

ദൈവം ആരെന്ന് അൽമായിട്ടെങ്കിലും അനുഭവിച്ചറിഞ്ഞിട്ടില്ലാത്തവന് പ്രാർത്ഥന എന്നത് അധരവ്യായാമം മാത്രമാണ്. അതറിഞ്ഞവന് മിണ്ടാൻ പറ്റുന്നില്ലെന്നതും ആ മിണ്ടാഴികയാണ് യഥാർത്ഥ പ്രാർത്ഥനയെന്നതും അറിഞ്ഞു തുടങ്ങുമ്പോഴാണ് യഥാർത്ഥ പ്രാർത്ഥനയുടെ ബാലപാഠം മനുഷ്യൻ പഠിച്ചു തുടങ്ങുന്നത്.

ദൈവിക സ്പർശം അനുഭവിച്ചറിഞ്ഞവൻ എന്തൊരത്ഭുതം എന്നു പറഞ്ഞെന്നിരിക്കും. അതിൽ കൂടുതൽ വിളിച്ചു കൂവുന്നവന് സ്പർശനത്തിലേക്കാളേറെ സ്പർശിച്ചു എന്ന തോന്നലാണുള്ളത്. ദൈവിക സാന്നിദ്ധ്യം സ്വന്തം ഉദരത്തിൽ അനുഭവിച്ചറിഞ്ഞ മാതാവ് എവിടെയൊക്കെ പോയി സാക്ഷ്യം പറഞ്ഞു, തുള്ളിച്ചാടി? എലിസബത്തിനെ പോയി കണ്ടു. അപ്പോൾ തുള്ളിച്ചാടിയത് എലിസബത്തിന്റെ ശിശുവാണ്; അമ്മമാർ രണ്ടുപേരും നിലത്ത് നിന്നതേയുള്ളൂ.

സാധാരണ പ്രാർത്ഥനയുടെ പരിമിതികളറിയുമ്പോഴാണ് നാം യഥാർത്ഥ പ്രാർത്ഥനയുടെ തെരച്ചിൽ ആരംഭിക്കുക. ഞാനീ പറയുന്നതൊന്നുമല്ല ശരിക്കും ദൈവത്തോടു പറയാൻ എന്റെ ആത്മാവ് കൊതിക്കുന്നത് എന്നറിയുമ്പോൾ, ദൈവസന്നിധിയിൽ എന്റെ ആത്മാവിനെ വിളിച്ചിരുത്തി നിനക്ക് ദൈവത്തോടു പറയാനുള്ളത് പറയുക എന്നു കൽപ്പിക്കുക. നീ പറഞ്ഞില്ലങ്കിലും ദൈവം നിന്നോടു സംസാരിക്കും. അതു കേൾക്കുക. മണിയറയിൽ സംസാരിച്ചു തുടങ്ങുന്നത് മണവാളനല്ലല്ലോ.

വളരെക്കാലം കൂടി മറുനാട്ടിൽ നിന്നു വന്ന ഭർത്താവിന്റെ ചുറ്റും കൂടി ബന്ധുജനങ്ങൾ ഭംഗിവാക്കുകൾ പറഞ്ഞ് ഓരോന്നു വാങ്ങിക്കൂട്ടുന്നതു കാണുന്ന ഭാര്യ എന്താണ് കൊതിക്കുന്നത്? ഒന്നും വേണ്ട, എന്റെ സ്നേഹം ഒന്നറിയിച്ചാൽ മതിയായിരുന്നു എന്നല്ലേ? ആ സ്ഥിതിയാണ് മനുഷ്യാത്മാവിന് ഇന്നത്തെ പ്രാർത്ഥനാ സമൂഹത്തിൽ അനുഭവപ്പെടുന്നത്.






# പരീക്ഷ
## നിങ്ങളെ സഹായിക്കും

**ഉണ്ണി അമ്മയമ്പലം**



പരീക്ഷയെ നോക്കി വളരെ പതുക്കെ ഒന്നു പുഞ്ചിരിച്ചാലെന്താ...

ഒരു കൂട്ടുകാരനോടെന്നപോലെ പെരുമാറണം.

എടോ പരീക്ഷേ താൻ എന്നെ ഒന്നു സഹായിക്കണം. എന്നൊന്നു പറഞ്ഞു നോക്ക്യേ.. തീർച്ചയായും പരീക്ഷ നിങ്ങളെ സഹായിക്കും. അതുകൊണ്ട് പുഞ്ചിരിയോടെ പരീക്ഷയെഴുതി പരീക്ഷയുടെ ബസ്റ്റ് ഫ്രണ്ടായി മാറാം.

ബസ്റ്റ് ഫ്രണ്ടിനെ ആരെങ്കിലും പേടിക്കോ..?

നമുക്കൊരാപത്തു വന്നാൽ നമ്മൾ ആദ്യം വിളിക്കുന്നത് ആരെയാ..?

ചിലരെങ്കിലും ഏറ്റവും നല്ല സുഹൃത്തിനെയാവും വിളിക്കുക.

അങ്ങനെയെങ്കിൽ ആപത്തിൽ സഹായിക്കുന്നവനാണ് യഥാർത്ഥ സുഹൃത്ത്. ആപത്തിൽ സഹായിക്കാനെത്തിയാൽ അവൻ നമ്മുടെ ബെസ്റ്റ് ഫ്രണ്ടാണ്. പരീക്ഷ എങ്ങനെയാണ് ആപത്തിൽ സഹായിക്കുക..? പരീക്ഷയെഴുതുമ്പോൾ ആ പരീക്ഷയിൽ നന്നായി വിജയിക്കാൻ ഏറ്റവും കൂടുതൽ സഹായിക്കുന്നതാരാ. പരീക്ഷ തന്നെ. അതുകൊണ്ടല്ലേ പരീക്ഷ എഴുതിക്കഴിഞ്ഞു പുറത്തുവരുന്ന കുട്ടികളോട് എങ്ങനെയുണ്ടായിരുന്നു എന്നു ചോദിക്കുമ്പോൾ നന്നായിരുന്നു എന്നാണ് അവർ പറയുന്നത്. പരീക്ഷ എന്ന ചങ്ങാതി നല്ലവനെങ്കിൽ അവർ നിങ്ങളെ രക്ഷിച്ചോളും.

പഠിച്ചു പരീക്ഷയെഴുതി മിടുക്കരായി നല്ല നിലയിൽ ജീവിക്കേണ്ട കുട്ടികൾ പരീക്ഷയെ ഭയന്ന് ടെൻഷനടിച്ച് നന്നായി പരീക്ഷയെഴുതാതെയിരുന്നാൽ ചിലപ്പോൾ തോറ്റു പോകാൻ സാധ്യതയുണ്ട്. എന്നാൽ പരീക്ഷയെ പേടിക്കാതെ ആത്മവിശ്വാസത്തോടെ ഇവൻ നമ്മളെ ചതിക്കില്ല എന്നു വിശ്വസിച്ച് പരീക്ഷ എഴുതി നോക്ക്യേ.. നിങ്ങളെ പരീക്ഷ സഹായിക്കും. നിങ്ങൾ ജയിക്കും. തീർച്ച. പേടിയേ വേണ്ട.

കുട്ടികളായ നമുക്ക് ധാരാളം പേടികളുണ്ട്. പണ്ട് ആരൊക്കെയോ നമ്മുടെ മനസ്സിലേക്ക് നമ്മളറിയാതെ കയറ്റിവിട്ടതാണ് ഈ ഭയപ്പാടുകളെ.

യഥാർത്ഥത്തിൽ പരീക്ഷയെ മറ്റു പല പേടികളിൽ ഒന്നായി കാണേണ്ട കാര്യമുണ്ടോ?

രാത്രിയെ പേടി, മരിച്ച മനുഷ്യരെപ്പേടി, പാമ്പിനെ പേടി, പട്ടിയെപ്പേടി, പഴുതാരയെപ്പേടി, പാറ്റയെപ്പേടി, പ്രേതം, ഭൂതം, പിശാചുക്കൾ, കാറ്റ്, മഴ, ഇടി, മിന്നൽ ഇങ്ങനെ ഒട്ടനവധി പേടികളിൽ ഒന്നായി പരീക്ഷയെ കാണരുതേ എന്നാണ് നിങ്ങളുടെ കൂട്ടുകാരനായ എക്സാം ഫ്രണ്ട് പറയുന്നത്.

ആപത്തിൽ സഹായിക്കാൻ അവൻ റെഡിയാണെന്ന്.

ആര്?

മറ്റാരുമല്ല.

നമ്മുടെ പരീക്ഷാചങ്ങാതി.

പക്ഷേ ഒരു കാര്യം ശ്രദ്ധിക്കണം.

അവനെ ഭയന്നേക്കരുത്.

ഭയന്നാൽ അവന് നിങ്ങളെ സഹായിക്കാൻ കഴിഞ്ഞൂന്നൂവരില്ല. നേരത്തെ പറഞ്ഞതുപോലെ ഒരു ബുദ്ധിമുട്ടുവരുമ്പോൾ സഹായിക്കേണ്ടവനാണല്ലോ യഥാർത്ഥ സുഹൃത്ത്.

അങ്ങനെയൊരു യഥാർത്ഥ സുഹൃത്തിനെ കണ്ടെത്തിയ വിശ്വാസത്താൽ നമുക്ക് പരീക്ഷകളെഴുതി ജയിക്കാം.

എന്നിട്ട് വല്യ വിജയമൊക്കെ ആഘോഷിച്ച് മിടുക്കരായി മാറുമ്പൊ നമ്മടെ അനിയന്മാരോടും അനിയത്തിമാരോടും നമുക്കു നമ്മടെ ഫ്രണ്ടിനെക്കുറിച്ച് പറയാൻ കഥകളുണ്ടാകണം. പരീക്ഷാ അനുഭവങ്ങൾ എങ്ങനെ പറയും അതൊക്കെ സംശയിക്കേണ്ട. പറയാനൊക്കെ പഠിപ്പിക്കാം.

ഒരിടത്തൊരിടത്ത് ഒരു പരീക്ഷ ഉണ്ടായിരുന്നെടീ അമ്മൂ.....

എന്നിട്ട്?

ഞാനും എന്റെ ഉറ്റചങ്ങാതിയായി മാറിയെടീ അമ്മൂ.....

എന്നിട്ട്?

ഞാനും അവനും കൂടി ആടിപ്പാടി കളിച്ചുചിരിച്ച് രസായങ്ങട് പഠിച്ചു. എന്നിട്ട് വിശ്വാസത്തോടെ നന്നായങ്ങെഴുതി.....

റിസൾട്ടു വന്നപ്പോൾ അടിപൊളി ജയം.....

അതുകൊണ്ട് അമ്മൂ പരീക്ഷയെ നീയും ഇനി മേൽ പേടിക്കരുതേ.....

അപ്പോൾ അമ്മുവിന്റെ ചോദ്യം.

പക്ഷേ കുട്ടികളെല്ലാം പരീക്ഷയെ പേടിക്കുന്നുണ്ടല്ലോ. അതിനെന്താ കാരണം?



# ദൈവം തന്ന വലിയ സമ്മാനം

സിസ്റ്റർ ഹ്യുമിലിന S.I.C

പ്രിയപ്പെട്ടവരെ, സമ്മാനം എന്ന വാക്ക് കേൾക്കുമ്പോൾ തന്നെ നമ്മുടെയെല്ലാം മുഖം പ്രസന്നമാകുന്നു. ഒരു സമ്മാനം കിട്ടിയാലോ ഏറെ സന്തോഷം. സമ്മാനം കിട്ടിയത് ഒരു വലിയ ആളിൽ നിന്നായാലോ പറഞ്ഞറിയിക്കാൻ വയ്യാത്ത സന്തോഷം. അല്ലേ? എനിക്കും അങ്ങനെ തന്നെ.

രണ്ടു വർഷങ്ങൾക്കു മുൻപ് എനിക്ക് കിട്ടിയ ഒരു സമ്മാനത്തെപ്പറ്റി ഞാൻ പറയട്ടെ. കേൾക്കാൻ ഇഷ്ടമാണോ? എന്റെ ഫീസ്റ്റു ദിവസം (March-25) പല സമ്മാനങ്ങൾ കിട്ടിയ കൂട്ടത്തിൽ ഒരു സമ്മാനം എന്നെ വളരെ ആകർഷിച്ചു. വളരെ ഭംഗിയുള്ള ഒരു Pen stand. 7, 8 പേനാകൾ അതിൽ ഇട്ട് മേശപ്പുറത്ത് വയ്ക്കാം. നല്ല വെള്ള നിറം, മുകൾ ഭാഗത്ത് ഒരു ഗോൾഡൻ ചുറ്റ് മുൻ വശത്ത് സമയം അറിയിക്കുന്ന ഇലക്ട്രോണിക്ക് സംവിധാനം, അതിലുള്ള ഒരു ബട്ടൻ കൈകാര്യം ചെയ്യുമ്പോൾ നല്ല സ്വര മാധുരിയിൽ കേൾക്കുന്ന അലാറം. എല്ലാവർക്കും സമ്മാനം ഇഷ്ടപ്പെട്ടോ?..... കൊള്ളാം,അല്ലേ? ഇത് സമ്മാനിച്ചത് ആരാണെന്ന് കേൾക്കണ്ടേ..... പത്തനംതിട്ട രൂപതാദ്ധ്യക്ഷൻ യൂഹാനോൻ മാർ ക്രിസോസ്റ്റം തിരുമേനി, സമ്മാനത്തിന്റെ വില ഒന്നു കൂടെ ഉയർന്നു, ശരിയല്ലേ?

ഇനി മറ്റൊരു സമ്മാനത്തെപ്പറ്റി പറയട്ടെ. അത് എന്നെ അമ്പരിപ്പിച്ച ഒരു കത്തായിരുന്നു. My dear Sister Humilina എന്ന് ആരംഭിച്ചിരിക്കുന്ന ആ കത്തിൽ ഒരേ ഒരു വാചകം മാത്രം–

Thank You Very much for Your Congratulations and Prayerful Greetings.

Lovingly...... RajivGandhi.

പ്രിയപ്പെട്ടവരെ, സത്യം പറഞ്ഞാൽ ഞാൻ നിന്നിടത്തു നിന്നും പൊങ്ങിപ്പോകുന്നതുപോലെ തോന്നി. എത്രയോ Greetings...... Congratulations.... ഞാൻ എഴുതിയിരിക്കുന്ന മറുപടി ലഭിച്ചിരിക്കുന്നു. Rajiv Gandhi ഇന്ത്യൻ പ്രധാനമന്ത്രി ആയി തെരഞ്ഞെടുക്കപ്പെട്ടപ്പോൾ എനിക്ക് വളരെ സന്തോഷവും അഭിമാനവും തോന്നി, ഹിന്ദിയിൽ ഞാൻ എഴുതി അയച്ച കത്തിന്റെ മറുപടി ആയിരുന്നു ഇത്. ഇങ്ങനെ ഒരു മറുപടി പ്രതീക്ഷിച്ചിരുന്നില്ല. അതുകൊണ്ടു കൂടെ എനിക്ക് വളരെ സന്തോഷം തോന്നി.

സമ്മാനങ്ങളിൽ ഒന്നാം സ്ഥാനം Pen Box- ന് നൽകുവാനും കത്തുകളിൽ പ്രധാനപ്പെട്ടതായി ഈ കത്തിനെ കാണുവാനും എന്നെ പ്രേരിപ്പിച്ചത് സമ്മാനങ്ങളുടെ മഹത്വം എന്നതിലുപരി അത് നൽകിയ ദാതാക്കളുടെ ശ്രേഷ്ഠമായ പദവി ആണ് എന്നതിൽ സംശയമില്ല. പ്രിയപ്പെട്ടവരെ, ഇതിനേക്കാളൊക്കെ എത്രയോ മഹനീയമായ ഒരു സമ്മാനമാണ് നമുക്ക് ലഭിച്ചിരിക്കുന്ന ജീവൻ. എന്തു വില കൊടുത്താലും ആർക്കും വാങ്ങാൻ പറ്റാത്ത സമ്മാനം. ഈ സമ്മാനം നമുക്ക് നൽകിയത് ആരാണ്? സർവ്വചരാചരങ്ങളുടെയും സ്രഷ്ടാവും സംരക്ഷകനും പരിപാലകനും സർവ്വശക്തനുമായദൈവം. ഇത് ഫീസ്റ്റ് സമ്മാനമായിട്ടോ നന്ദി സൂചകമായിട്ടോ നൽകപ്പെട്ടതാണോ? അല്ല, ദൈവത്തിന്റെ സൗജന്യ ദാനമാണ്. ദൈവത്തിന്റെ സ്നേഹസാഗരത്തിൽ നിന്ന് കാരുണ്യത്തിന്റെ സമൃദ്ധിയിൽ നിന്ന് അവിടുന്ന് സൗജന്യമായി നൽകിയ സമ്മാനം. എന്തിനാണ് ദൈവം ഇത് നൽകിയതെന്നറിയാമോ? ഈ വിലപ്പെട്ട നിധി കാത്തുസൂക്ഷിച്ച് പരിപാലിച്ച് പരിപോഷിപ്പിച്ച് ഇതിന്റെ പേരിൽ ദൈവത്തിന് നന്ദി പറഞ്ഞ് ജീവിച്ച് ഇതു നൽകിയ ആൾ ആവശ്യപ്പെട്ടപ്പോൾ തിരിച്ചേൽപ്പിക്കാൻ എപ്പോഴാണ് ദൈവം ഇത് നമുക്ക് നൽകിയത്? അമ്മയുടെ ഉദരത്തിൽ ഉരുവായ നിമിഷത്തിൽ അപ്പോൾ മുതൽ ഓരോ കുഞ്ഞും ഈ സമ്മാനത്തിന് അർഹനും കടമ നിർവ്വഹിക്കാൻ ബാദ്ധ്യസ്ഥനും ആയിത്തീരുന്നു.

നമ്മുടെ ജീവൻ തമ്പുരാൻ ഏല്പ്പിച്ചിരിക്കുന്ന സൂക്ഷിപ്പു മുതൽ ആണ് എന്ന സത്യം മറന്നു കളയരുത്. യജമാനൻ താലന്തുകൾ ഏല്പ്പിച്ചതും കൃത്യസമത്ത് തിരികെ ആവശ്യപ്പെട്ടതുമായ താലന്തിന്റെ ഉപമ എന്താണ് നമ്മെ പഠിപ്പിക്കുന്നത്. ഒരു താലന്ത് ലഭിച്ച ആൾ അതു നഷ്ടപ്പെടുത്തിയില്ല, കുഴിച്ചിട്ടു. അതിനെ പരിപ്പോഷിപ്പിച്ചില്ല. അതല്ലേ അയാൾ ചെയ്ത കുറ്റം. ആ ആൾ ശിക്ഷിക്കപ്പെട്ടതായി നാം വായിക്കുന്നു. ഇത് തമ്പുരാൻ നമ്മെ എല്പ്പിച്ചിരിക്കുന്ന ജീവൻ എന്ന സമ്പത്തിന്റെസൂചനയല്ലേ.

ഇന്ന് കുട്ടികളും മുതിർന്നവരും ആണും പെണ്ണും എല്ലാവരും തന്നെ എത്ര ലാഘവത്തോടെയാണ് ജീവൻ എന്ന അമൂല്യ നിധി കൈകാര്യം ചെയ്യുന്നത്? എന്റെ സ്വന്തമായ ഒരു സാധനം ഞാൻ ഉണ്ടാക്കിയ എന്തുമാകട്ടെ എന്റെ ഇഷ്ടം പോലെ കൈകാര്യം ചെയ്യുവാൻ എനിക്ക് സ്വാതന്ത്ര്യം ഉണ്ട്. ദാനം ചെയ്യാം, കീറിക്കളയാം തല്ലിപൊട്ടിക്കാം. എന്റെ ജീവൻ എനിക്ക് ഇതു പോലെ കൈകാര്യം ചെയ്യാമോ ? ഒരിക്കലും പാടില്ല. എന്റെ ജീവൻ സ്വന്തമല്ല, ഞാൻ സൃഷ്ടിച്ചെടുത്തതല്ല. എന്നെ ഏൽപ്പിച്ചിരിക്കുന്ന എന്റെ താലന്തായ എന്റെ ജീവൻ കണക്ക് ഞാൻ തന്നെ ഏൽപ്പിച്ചവന് കൊടുക്കേണ്ടി വരും. ഇതല്ലേ വി. അഗസ്റ്റിനോസ് നമ്മെ ഓർമിപ്പിക്കുന്നത്: നിന്നെ കൂടാതെ നിന്നെ സൃഷ്ടിച്ച ദൈവത്തിന് നിന്നെ കൂടാതെ നിന്നെ രക്ഷിപ്പാൻ സാധിക്കയില്ല.

ഈ വിലപ്പെട്ട സമ്മാനം നൽകിയവന്റെ നേരെ അത് വലിച്ചെറിഞ്ഞ് ധാർഷ്ഠ്യവും അഹങ്കാരവും കാണിക്കുന്ന ക്രൂരത നിറഞ്ഞ പാപം ആണ് ആത്മഹത്യ. T.V. കാണാൻ അനുവദിക്കാത്തതിന്റെ പേരിൽ, പരീക്ഷയിൽ തോറ്റതിന്റെ പേരിൽ പ്രേമിച്ച പെണ്ണിനെയോ ചെറുക്കനെയോ കല്ല്യാണം കഴിക്കാൻ പറ്റാത്തതിന്റെ പേരിൽ ഇങ്ങനെ പോകുന്നു കാരണങ്ങൾ. ദൈവത്തിൽ ആശ്രയിച്ച് ജിവിതത്തിലുണ്ടാകുന്ന പ്രതികൂലങ്ങളെയും പ്രതിസന്ധികളെയും അതിജീവിക്കുവാൻ പരിശ്രമിക്കാതെ ആത്മഹത്യ എന്ന ഒറ്റമൂലിയിലൂടെ പരിഹാരം കണ്ടെത്തുവാൻ ആഗ്രഹിക്കുന്നവർ അറിഞ്ഞിരിക്കുക ആത്മഹത്യ ദൈവനിന്ദയാണ്, കൊടുംക്രൂരതയാണ്, വെറും പൈശാചികമാണ്, കടുത്ത സ്വാർത്ഥതയാണ്, മോചനം ലഭിക്കാത്ത പാപം ആണ്.

പ്രിയപ്പെട്ടവരെ ഇപ്പോൾത്തന്നെ നമുക്ക് പ്രതിജ്ഞ എടുക്കാം– എനിക്ക് ദാനമായി ലഭിച്ചിരിക്കുന്ന എന്റെ വിലപ്പെട്ട ജീവൻ അതീവ ജാഗ്രതയോടെ ഞാൻ കാത്തു സൂക്ഷിക്കും, പരിരക്ഷിക്കും എന്നെ ഏല്പിച്ച തമ്പുരാനെ തിരിച്ചേല്പിക്കും.

(N.B.ഒരേ ഭവനത്തിൽ ഒരേ മാതാപിതാക്കൻമാരുടെ കൺമുൻപിൽ 3 വ്യത്യസ്ഥ അവസരങ്ങളിൽ അരങ്ങേറിയ 3 ആത്മഹത്യകളാണ് ഈ ലേഖനത്തിന്റെ പ്രേരകശക്തി.)

പഠനം

# ജീവിത വഴിയിലെ ബാബേൽ അനുഭവങ്ങൾ

അഡ്വ. വി. വർഗ്ഗീസ് കൂടൽ



മഹാ പ്രളയത്തിനുശേഷം നോഹയോടും പുത്രൻമാരോടും അതു വഴി സകല മനുഷ്യരോടും പ്രഞ്ചത്തിലെ സർവ്വചരാചരങ്ങളോടും ചെയ്ത ഉടമ്പടിയുടെ അടയാളമായി മേഘങ്ങളിൽ മഴവില്ലു സ്ഥാപിച്ച ദൈവം , മനുഷ്യരുടെ ഭാഷയെ ഭിന്നിപ്പിച്ച് അവരെ ഭൂമുഖത്തെല്ലാം ചിതറിപ്പിച്ച സംഭവം വിശുദ്ധ ഗ്രന്ഥത്തിലെ വാക്കുകളിലൂടെ തന്നെ വായിക്കാം.

പെട്ടകത്തിൽ നിന്ന് പുറത്തിറങ്ങിയ നോഹയുടെപുത്രൻമാർ ഷേം, ഹാം, യാഫത്ത് എന്നിവരായിരുന്നു. (ഉത്പ 9:18)

ഹാമിന്റെ പുത്രൻമാർ : കുഷ്, മിസ്രായിം, ഫുത്ത്, കാനാൻ എന്നിവർ ( ഉത്പ 10:6)

കുഷിന് നിമ്രോദ് എന്നൊരു പുത്രൻ ജനിച്ചു. അവനാണ് ഭൂമിയിലെ ആദ്യത്തെ വീര പുരുഷൻ. (ഉത്പ 10:8)

ആരംഭത്തിൽ അവന്റെ രാജ്യം ഷീനാർ ദേശത്തെ ബാബേലും, ഏറെക്കും, അക്കാദുമടങ്ങിയതായിരുന്നു. അവിടെ നിന്നവൻ അപ്പൂരിലേയ്ക്ക് കടന്ന് നിനവെ, റേഹോബോത്ത് പട്ടണം, കാലാ എന്നിവ പണിതു. നിനെവേക്കും കാലായ്ക്കും മധ്യേ റേസൻ എന്ന വലിയ നഗരവും അവൻ നിർമ്മിച്ചു. (ഉത്പ 10:10-12 )

ദിനവൃത്താന്തങ്ങളിലും മിക്കായുടെ പുസ്തകത്തിലും നിമ്റോദിന്റെ സൂചനകൾ വീണ്ടും കടന്നു വരുന്നു. കുഷിന് നിമ്റോദ് എന്നൊരു പുത്രൻ ഉണ്ടായി. അവൻ പ്രബലനായി. (1 ദിന 1:10)

അസ്സീറിയായെ വാൾകൊണ്ടും നിമ്റോദ് ദേശത്തെ ഊരിയ ഖഡ്ഗം കൊണ്ടും അവർ ഭരിക്കും. അസ്സീറിയാ നമ്മുടെ നാട് ആക്രമിക്കുകയും നമ്മുടെ അതിർത്തിയിൽ പ്രവേശിക്കുകയും ചെയ്യുമ്പോൾ അവൻ നമ്മെ രക്ഷിക്കും. (മിക്കാ 5:6)

ബാബേൽ പട്ടണം ഭരിച്ചിരുന്ന ശക്തനായ മനുഷ്യനായിരുന്നു നിമ്റോദ് എന്ന വിശുദ്ധ ഗ്രന്ഥം സാക്ഷ്യപ്പെടുത്തുന്നു. ബാബേൽ ഗോപുരം പണിതത് അദ്ദേഹമാണോ എന്ന് ബൈബിൾ കൃത്യമായി സൂചിപ്പിക്കുന്നില്ല. എന്നാൽ പാരമ്പര്യവും ചരിത്രവും സൂചിപ്പിക്കുന്നത് ബാബേൽ ഗോപുര നിർമ്മിതിക്ക് നേതൃത്വം കൊടുത്തത് നിമ്റോദ് ആണെന്നാണ്. മനുഷ്യന്റെ അതിരുവിടുന്ന ധാർഷ്ഠ്യത്തിന്റെയും അമിതമായ ആത്മ വിശ്വാസത്തിന്റെയും ഫലമായുണ്ടാകുന്ന ഭീകര തകർച്ചയുടെയും പരാജയത്തിന്റെയും നിത്യസ്മാരകമാണ് ബാബേൽ ഗോപുരം. യഹൂദ പാരമ്പര്യം അനുസരിച്ച് (Rabbinical Literature) നിമ്റോദ് ലഹളക്കാരും കലഹപ്രിയരുമായ മനുഷ്യരുടെ ആദിരൂപമാണ് (Prototype of a rebellious People ). ദൈവമായ കർത്താവ് ആദമിനും, ഹവ്വക്കും നൽകിയ തോലുക്കൊണ്ടുള്ള ഉടയാട ( ഉത്പ 3:21) നോഹയുടെ പെട്ടകത്തിൽ നിന്നും ഹാം തരപ്പെടുത്തുകയും തന്റെ മകനായ കുഷിനു നൽകുകയും അത് പിന്നീട് നിമ്റോദിന്റെ കൈവശം വന്നു ചേരുകയും പ്രസ്തുത തോൽ ധരിച്ച് നായാട്ടിനു പോകുന്ന നിമ്റോദ് അജയ്യനാവുകയും ചെയ്തു എന്ന് യഹൂദ പാരമ്പര്യം പഠിപ്പിക്കുന്നു. ഇസ്ലാമിക പാരമ്പര്യ നിമ്റോദ് ബാബേൽ ഗോപുരം പണിതവനും യൂഫ്രട്ടീസ് നദിക്കു കുറുകെ പാലം പണിതവനും 500 സംവത്സരങ്ങൾ ഭരണം കൈയ്യാളിയവനുമാണ്. യഹൂദ പണ്ഡിതനായ Louis Ginzberg (1873-1953) അദ്ദേഹത്തിന്റെ Legends of the Jews' എന്ന ഗ്രന്ഥത്തിൽ ബാബേൽ ഗോപുരം നിർമ്മിതിക്ക് നേതൃത്വം നൽകിയ നിമ്റോദിന്റെയും കൂട്ടാളികളുടെയും ഭ്രാന്തമായ മാനസികാവസ്ഥയെക്കുറിച്ചു വിശദീകരിക്കുന്നു. സ്വർഗത്തോളമെത്തുന്ന ഗോപുരത്തിന്റെ നിർമ്മിതിയിലൂടെ ദൈവത്തിന്റെ ശക്തിയെ വെല്ലുവിളിക്കാം എന്നവർ ആത്മാർത്ഥമായും വിശ്വസിച്ചിരുന്നു. ഡാന്റെയുടെ (Dante) മഹാകാവ്യമായ Divine Comedy യിൽ നിമ്റോദ് നരകത്തീയിൽ (Inferno) ബന്ധനസ്ഥനായ രാക്ഷസനായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. ധാർമ്മികതയുടെ വിലക്കുകൾ അതിലംഘിച്ചുള്ള പരീക്ഷണ വ്യഗ്രതകൾ നാശത്തിലെ കലാശിക്കു എന്ന പാഠം അനുഭവിച്ചു തന്നെ പഠിക്കാൻ വിധിക്കപ്പെട്ടവരായിരുന്നു ബാബേൽ ഗോപുര നിർമ്മാതാക്കൾ.

പിന്നീടെന്തു സംഭവിച്ചു എന്നത് വിശുദ്ധ ഗ്രന്ഥം ഇപ്രകാരം രേഖപ്പെടുത്തുന്നു.

ഭൂമിയിൽ ഒരു ഭാഷയും ഒരു സംസാര രീതിയും മാത്രമേ ഉണ്ടായിരുന്നുള്ളൂ. കിഴക്കുനിന്നു വന്നവർ ഷിനാറിൽ ഒരു സമതല പ്രദേശം കണ്ടെത്തി, അവിടെ പാർപ്പുറപ്പിച്ചു. ( ഉത്പ 11:1-2)

അവർ പരസ്പരം പറഞ്ഞു: നമ്മുക്ക് ഒരു പട്ടണവും ആകാശം മുട്ടുന്ന ഒരു ഗോപുരവും തീർത്തു പ്രശസ്തി നിലനിർത്താം. അല്ലെങ്കിൽ നാം ഭൂമുഖത്താകെ ചിതറിപ്പോകും. മനുഷ്യർ നിർമ്മിച്ച നഗരവും ഗോപുരവും കാണാൻ കർത്താവ് ഇറങ്ങി വന്നു. അവിടുന്ന് പറഞ്ഞു:

അവരിപ്പോൾ ഒരു ജനതയാണ്. അവർക്ക് ഒരു ഭാഷയും അവർ ചെയ്യാനിരിക്കുന്നതിന്റെ തുടക്കമേ ആയിട്ടുള്ളൂ.ചെയ്യാൻ ഒരുമ്പെടുന്നതൊന്നും അവർക്കിനി അസാധ്യമായിരിക്കയില്ല. നമുക്ക് ഇറങ്ങിച്ചെന്ന് അവരുടെ ഭാഷ പരസ്പരം ഗ്രഹിക്കാനാവാത്ത വിധം ഭിന്നിപ്പിക്കാം. അങ്ങനെ കർത്താവ് അവരെ ഭൂമുഖത്തെല്ലാം ചിതറിച്ചു. അവർ പട്ടണം പണി ഉപേക്ഷിച്ചു. അതു കൊണ്ടാണ് ആ സ്ഥലത്തിന് ബാബേൽ എന്ന പേരുണ്ടായത്. അവിടെ വച്ചാണ് കർത്താവ് ഭൂമിയിലെ ഭാഷ ഭിന്നിപ്പിച്ചതും അവരെ നാടാകെ ചിതറിച്ചതും. ( ഉത്പ 11:4-9)

മാനവസംസ്കാരത്തിന്റെ നിർണ്ണായക കുതിച്ചുചാട്ടമാണ് ഭാഷയുടെ/ഭാഷകളുടെ ഉൽപ്പത്തി. വികാരങ്ങളും, ചിന്തകളും പങ്കുവക്കാൻ മനുഷ്യനെ പ്രാപ്തനാക്കുന്ന ഭാഷാവരം മനുഷ്യബന്ധങ്ങളുടെ അടിസ്ഥാനമായി. ആദിമമനുഷ്യരുടെ ലഭിതമായ ജീവിത പരിസരങ്ങൾ രൂപപ്പെടുത്തിയ ചെറിയ വാക്കുകളിലുടെയും വാചകങ്ങളിലൂടെയും ക്രമീകരിക്കപ്പെട്ട ഭാഷ സഹസ്രാബ്ദങ്ങളിലൂടെ വളർന്ന് നാം ഇന്ന് കാണുന്ന സങ്കീർണ്ണാവസ്ഥകളിലേയ്ക്ക് എത്തിച്ചേരുന്നു. ആധുനിക മനുഷ്യന്റെ അനുഭവസമ്പന്നതയും സമൂഹവും സംസ്കാരവും അടയാളപ്പെടുത്തിയ വിസ്മയകരമായ മാറ്റങ്ങളും പ്രതിഫലിപ്പിക്കാൻ ഭാഷ നിരന്തരം വളർന്നു കൊണ്ടേയിരുന്നു. അതിനനുസരിച്ച് ഭാഷയുടെ ഉപയോഗ രീതികളിലും മാറ്റം വന്നു. ഒരു ഭാഷക്കുള്ളിൽ തന്നെ വിനിമയത്തിന്റെ വ്യത്യസ്ത രീതികളും ധ്വനികളും രൂപപ്പെട്ടു. സംസ്കാരവും സമ്പത്തും സ്ഥാനമാനങ്ങളും ആചാര-അനുഷ്ഠാനങ്ങളും അടിസ്ഥാനമാക്കി നാം സമൂഹത്തിൽ പല തട്ടുകൾ രൂപപ്പെടുത്തി അവിടെയൊക്കെ വ്യവഹാരഭാഷയ്ക്ക് വ്യത്യസ്ഥ രൂപങ്ങൾ നിർണ്ണയിച്ചു. സ്ഥാനമാനങ്ങൾ വ്യത്യാസപ്പെടുത്തുന്നതിനനുസരിച്ച് മനുഷ്യാവസ്ഥകളെയും അനുഭവങ്ങളെയും അടയാളപ്പെടുത്താൻ വ്യത്യസ്ഥങ്ങളായ പ്രയോഗങ്ങൾ ആവിഷ്ക്കരിച്ചു. ഉദാഹരണത്തിന് മരണം എന്ന അവസ്ഥയെ/അനുഭവത്തെ വിശേഷിപ്പിക്കാൻ എത്രയേറെ പ്രയോഗങ്ങളുണ്ടെന്ന് നമുക്കറിയാം. രോഗത്തെ, നോവിനെ, പ്രണയത്തെ, തോൽവിയെ, ജയത്തെ, പ്രതീക്ഷയെ, നിരാശയെ അങ്ങനെ നമ്മെ ആഴത്തിൽ സ്വാധീനിക്കുന്ന ഓരോ അനുഭവത്തെയും പ്രകടിപ്പിക്കാൻ വിവിധ പദപ്രയോഗങ്ങൾ നാം നടത്തുന്നു. അവയിലൂടെ ഒരു വ്യക്തിയുടെ പല സൂക്ഷ്മാംശങ്ങളും സംവേദനം ചെയ്യപ്പെടുന്നു. ഒരുവന്റെ പൈതൃകത്തിന്റെയും സംസ്കാരത്തിന്റെയും ജീവിത വീക്ഷണത്തിന്റെയും മിന്നലുകൾ അവന്റെ ഭാഷാ പ്രയോഗത്തിൽ തെളിയുന്നു. മനുഷ്യരുടെ അനുഭവ ലോകത്തിന്റെയും അനുഭൂതി മണ്ഡലത്തിന്റെയും ആഴവും പരപ്പും പ്രതിജനഭിന്നമാണ്. ഒരാളുടെ ഭാഷാ പ്രയോഗം വ്യത്യസ്ഥ പ്രതികരണങ്ങളുണ്ടാക്കുന്നത് അവയെ സ്വീകരിക്കുന്ന ആളുകളുടെ മാനസികവും ബൗദ്ധികവും അനുഭൂതിപരവുമായ വ്യത്യാസങ്ങൾ കൊണ്ടാണ്. ഒരു പദം വിഭിന്ന അർത്ഥങ്ങൾ ധ്വനിപ്പിക്കുകയും പ്രതികരണങ്ങൾ സൃഷ്ടിക്കുകയും ചെയ്യും. സമൂഹത്തെ സ്വാധീനിക്കാൻ ശേഷിയുള്ള എല്ലാവരും തങ്ങളുടെ ഭാഷാ പ്രയോഗങ്ങളിൽ അത്യന്തം ജാഗ്രത പുലർത്തേണ്ടത് ഇക്കാരണത്താലാണ്. വാക്കുകളിൽ അനന്തവും വിചിത്രവുമായ അന്തരാർത്ഥങ്ങൾ ഒളിപ്പിച്ച് വക്കാനുള്ള സ്വാതന്ത്ര്യം സാഹിത്യക്കാരനുള്ളതാണ്. രസാനുഭൂതികളുമായി ബന്ധപ്പെട്ടതാണ് സാഹിത്യം. വസ്തു നിഷ്ഠതയുടെ ലോകത്തിൽ ഭാഷയുടെ കൃത്യതക്കാണ് ഊന്നൽ. ശാസ്ത്രക്കാരനും, അഭിഭാഷകനും, ഡോക്ടറുമൊക്കെ ഭാഷയുടെ കൃത്യതയെ സ്വാംശീകരിച്ച് തങ്ങളുടെ പ്രവൃത്തികൾ ചെയ്യേണ്ടവരാണ്.

നാം ഉപയോഗിക്കുന്ന ഭാഷയിലൂടെ നാം ഉദ്ദേശിക്കുന്ന അർത്ഥം പ്രകടിപ്പിക്കാനും, പ്രതികരണം സൃഷ്ടിക്കാനും കഴിയാതെ വരുന്നത് വലിയ ദുര്യോഗമാണ്. അർത്ഥം അനർത്ഥത്തിലേക്ക് മാറാം. മദ്യപാനം ശരീരത്തെ നശിപ്പിക്കുന്നതാണെന്ന് വ്യക്തമാക്കാൻ വെള്ളത്തിലും ആൽക്കഹോൾ ലായനിലും മണ്ണിരയെ ഇട്ട് കാണിച്ച് വിദ്യാർത്ഥികളോട് വിശദീകരിക്കുന്ന അദ്ധ്യാപകൻ ലക്ഷ്യം വക്കുന്നത് തീർച്ചയായും തന്റെ വിദ്യാർത്ഥികളിൽ രൂപപ്പെടുന്ന മദ്യവിരോധമാണ്. എന്നാൽ ശരീരത്തിൽ വളരുന്ന വിരകളെ കൊല്ലാൻ മദ്യം സഹായിക്കും എന്നൊരു വിദ്യാർത്ഥി പറഞ്ഞുകഴിയുമ്പോൾ ഭാഷയും ഭാഷണവും പരാജയപ്പെടുന്നു. ദൈനംദിന ജിവിതത്തിലെ ഭാഷാവ്യാപാരങ്ങളിൽ ഇത്തരം ദുരർത്ഥങ്ങൾ പലപ്പോഴും കടന്നു വരുന്നു. വാക്കുകൾ തെറ്റായി വ്യാഖ്യാനിക്കപ്പെടുന്നതിലൂടെ സുഹൃദ്ബന്ധങ്ങൾ ശിഥിലമാകുന്നു. ഏറ്റവും ഇഴയടുപ്പമുള്ള കുടുംബ ജീവിതത്തിൽ ബന്ധത്തിന്റെ കണ്ണികൾ അകലുന്നത് ഭാഷയുടെ തെറ്റായ പ്രയോഗങ്ങളിലൂടെയും ഭാഷയെ തെറ്റായി വ്യാഖ്യാനിക്കുന്നതിലൂടെയാണ്.

ഞാൻ ഉപയോഗിക്കുന്ന ഭാഷ എന്റെ വ്യക്തിത്വത്തെ പ്രകാശിപ്പിക്കുന്നു. എന്റെ ഭാഷ ഞാൻ ഉദ്ദേശിക്കുന്ന അർത്ഥം തന്നെ ഉളവാക്കണമെങ്കിൽ എന്റെ ഭാഗത്ത് വളരെ കരുതലും ശ്രദ്ധയും വേണ്ടിയിരിക്കുന്നു. സ്നേഹത്തിന്റെയും, സഹാനുഭൂതിയുടെയും അനുകമ്പയുടെയും ഭാഷ ഞാൻ ബോധപൂർവ്വം രൂപപ്പെടുത്തേണ്ടിയിരിക്കുന്നു. കാരണം ബന്ധങ്ങളെ സൃഷ്ടിക്കാനും വേർപ്പെടുത്താനും ഭാഷയ്ക്ക് ശക്തിയുണ്ട്. ശിഥില ബന്ധങ്ങളിൽ ബാബേൽ പുന:സൃഷ്ടിക്കപ്പെടുകയാണ്. ഭാഷാവരംകൊണ്ട് അവ്യക്തമായി സംസാരിച്ചാൽ ആർക്ക് എന്ത് മനസ്സിലാകും. വായുവിനോടായിരിക്കും നിങ്ങൾ സംസാരിക്കുന്നത്. അർത്ഥമുള്ള അനേകം ശബ്ദങ്ങൾ ലോകത്തിൽ ഉണ്ട്. എന്നാൽ ഭാഷയുടെ അർത്ഥം ഞാൻ ഗ്രഹിക്കുന്നില്ലെങ്കിൽ സംസാരിക്കുന്നവന് ഞാനും എനിക്ക് അവനും അന്യനായിരിക്കും.( 1 കോറി 149:9-11)

ഭാരതീയ കൽപ്പനകളിൽ ഭാഷ/വാക്ക് അഗ്നിയാണ്. അഗ്നിയെ സൂക്ഷിച്ചു ഉപയോഗിക്കണം. അക്ഷരം നാശമില്ലാത്തതാണ്. നമ്മുടെ വാക്കിലൂടെ ഭാഷയിലൂടെ വിനാശം കടന്നു വരരുത്. വാക്കിന്റെ ശക്തിയെപ്പറ്റി ബൈബിൾ സൂചിപ്പിക്കുന്നു: ദൈവം അരുളിച്ചെയ്തു. വാക്കിന്റെ ശക്തിയിലൂടെ പ്രപഞ്ചം സൃഷ്ടിക്കപ്പെട്ടു.

ആദിയിൽ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടുകൂടെയായിരുന്നു. വചനം ദൈവമായിരുന്നു. (യോഹ 1:1)

ഭാഷക്ക് പവിത്രതയുടെ തലമുണ്ട്. നാം അതിനെ മലിനമാക്കരുത്യുദ്ധോത്സുകമായ അഹംഭാവത്തിന്റെ അഹന്തയുടെ ഭാഷ വിപരീതാർത്ഥങ്ങളെ ഉളവാക്കുന്നു. അത് പൂർത്തിയാകാത്ത, പൂർത്തീകരിക്കാൻ സാധ്യമല്ലാത്ത മിഥ്യകളുടെ ഗോപുരം പണിയാൻ നമ്മെ പ്രേരിപ്പിക്കും. ജനതകളുടെ സമയവും ഊർജ്ജവും ദുർവ്യയം ചെയ്യും.

ബാബേലിന്റെ നിഴൽ പതിയാത്ത, വ്യക്തതയുടെയും വിനയത്തിന്റെയും ഭാഷ നമുക്ക് ശീലിക്കാം.

# സുവിശേഷത്തിന്റെ ആനന്ദത്തിലെ ദാർശനിക

## പരിപ്രേക്ഷ്യം : ഒരന്വേഷണം

ഡോ. കെ. വൈ. ബനഡിക്ട്
അസ്സോസിയേറ്റ് പ്രൊഫസർ
മാർ തെയോഫിലസ് കോളേജ്, തിരുവനന്തപുരം




ലോകം എന്നും വേറിട്ട ശബ്ദങ്ങളെയും ഭാഷ്യങ്ങളെയും വലിയ ആവേശത്തോടെയാണ് സ്വീകരിച്ചിട്ടുള്ളത്. മരുഭൂമിയിൽ വിളിച്ചുപറയുന്നവന്റെ ശബ്ദ മായി ദിവ്യരക്ഷകന്റെ വരവറിയിച്ച സ്നാപകയോഹന്നാനും, അനേകരുടെ ഉയർച്ചയ്ക്കും താഴ്ച്ചയ്ക്കും കാരണമാകും എന്നു വിശേഷിക്കപ്പെട്ട ക്രിസ്തുനാഥനും ഈ വേറിട്ട ദർശനങ്ങളുടെ യഥാർത്ഥ സാക്ഷികളായിരുന്നു. ക്രിസ്തു ജീവിച്ചുകാട്ടിയ സുവിശേഷംതന്നെ യഹൂദർക്ക് ഇടർച്ചയും, പുറജാതികൾക്ക് പ്രത്യാശയുമായി ത്തീർന്നത് ഈ അനന്യതകൊണ്ടാണ്. ക്രിസ്തുവിന്റെ തുടർച്ചയും, മൗതീക ശരീരവും, രക്ഷാകരയാത്രയുടെ മാർഗ്ഗവുമായ സഭയ്ക്കും ഈ വേറിട്ട ശബ്ദത്തിന്റെ ഉടമയാകാനേ കഴിയൂ ! പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പ തിരുമേനി വിശ്വാസവർഷാചരണ സമാപനത്തോടനുബന്ധിച്ച് പുറപ്പെടുവിച്ചിരിക്കുന്ന അപ്പസ്തോലിക ആഹ്വാനം - സുവിശേഷത്തിന്റെ ആനന്ദം (Evangelli Gaudium)- എന്ന പ്രമാണ രേഖ ഈ അർത്ഥത്തിൽ ഒരു വലിയ കാൽവയ്പാണ്. ലാളിത്യത്തിന്റെയും, പരസ്നേഹത്തിന്റെയും, വിട്ടുവീഴ്ചയുടെയും, ശൂന്യവൽക്കരണത്തിന്റെയും, കാലാതീതമായ ക്രൈസ്തവിക മൂല്യത്തിനും പാരമ്പര്യത്തിനും ഒരു പുനരാഖ്യാനമായി ഫ്രാൻസിസ് മാർപ്പാർപ്പയുടെ ജീവിതവും ദർശനങ്ങളും സമ്മേളിക്കുന്നു എന്നുള്ളതുതന്നെയാണ് ഇതിനു കാരണം. ഈ പ്രമാണരേഖ ആധുനിക ലോകത്തിൽ നവസുവിശേഷവല്ക്കരണ പ്രവർത്തനങ്ങൾക്കായുള്ള ഒരു മാർഗ്ഗരേഖയായി മാറും എന്നതിന് രണ്ടുപക്ഷമില്ല. 288 തലക്കെട്ടുകളിലായി സാമാന്യം വിസ്തരിച്ച് പ്രതിപാദിപ്പിക്കപ്പെടുന്ന വിവിധ വിഷയങ്ങൾ ഈ രേഖയുടെ പ്രതിപാദനത്തിൽ ഉൾച്ചേർക്കപ്പെട്ടിട്ടുണ്ട്. ആധുനികകാലത്തെ മറ്റൊരു സ്നാപകന്റെ മരുഭൂമിയിലെ ശബ്ദം ! സാമൂഹ്യ - വിദ്യാഭ്യാസ - ദൈവവിജ്ഞാനീയ - സാമ്പത്തിക - മാധ്യമ - മാനവിക ചിന്താധാരകളുടെ ഒരു സമ്മേളനം ഇവിടെ കണ്ടെത്താനാകും.ഈ പ്രമാണരേഖയുടെ ഏടുകളിൽ ഇഴചേർത്തുവയ്ക്കപ്പെട്ട ദാർശനികവും, സൈദ്ധാന്തികവുമായ കാഴ്ച്ചപ്പാടുകളെ കണ്ടെത്താനുള്ള ഒരു ശ്രമമാണിവിടെ നിർവ്വഹിക്കപ്പെടുന്നത്.

**സുവിശേഷമെന്ന ആനന്ദം**

ഈ പ്രമാണ രേഖയുടെ തലക്കെട്ടുതന്നെ ക്രിസ്തുവാകുന്ന സുവിശേഷത്തിന്റെ കാതലിനെ സൂചിപ്പിക്കുന്ന വിശേഷണമാണ് . സർവ്വജനത്തിനും ഉളവാകാനുള്ള സന്തോഷം എന്നാണ് മാലാഖമാർ ക്രിസ്തുജയന്തി സംഭവത്തെ വിശേഷിപ്പിച്ചതുതന്നെ ! ആനന്ദം ആത്മാവിന്റെ നൃത്തമാണ്. ഉള്ളം നിറയാത്തവന് ആനന്ദമില്ല. നിറഞ്ഞു കവിഞ്ഞൊഴുകുന്നതാണ് ആനന്ദത്തിന്റെ രീതിശാസ്ത്രം ! ഭേദങ്ങളറിയാതെ മനസ്സും, ശരീരവും, ആത്മാവും ലയത്തിലെത്തുന്ന സ്ഥിതിയിലല്ലാതെ എവിടെ ആനന്ദം അനുഭവിക്കാനാകും ! തന്നിലും, പരനിലും സമ്പൂർണ്ണതയും ഏകതയും ദർശിക്കുന്ന അലൗകിക സൗന്ദര്യത്തിന്റെ ഭാവപ്രകടനമാണ് ആനന്ദമായി അനുഭവപ്പെടുന്നത്. ദൈവധാരികളായി ആത്മാവിൽ പ്രചോദിതരായവർ കണ്ടുമുട്ടുമ്പോൾ സംജാതമാകുന്ന അനുഭൂതിയാണ് ആനന്ദം. എലിസബത്തിനെ സന്ദർശിക്കുന്ന മറിയം പകരുന്ന നന്മയുടെ മറുപേരാണീ ആനന്ദം. ക്രിസ്തുവിൽ ആനന്ദിക്കുക എന്ന പൗളിയൻ ആഹ്വാനം സുവിശേഷജന്യമായ ആനന്ദമാണ് സൂചിപ്പിക്കുന്നത്. വിദ്യാഭ്യാസം എല്ലാ അന്തരങ്ങളും അകറ്റുന്ന ഒരു ഒറ്റമൂലിയാണ് (Universal Leveler)എന്നൊരു കാഴ്ച്ചപ്പാടുതന്നെയുണ്ട്. സുവിശേഷീകരണത്തിന്റെ അടിസ്ഥാനപ്രമാണം സർവ്വർക്കും ഇന്നുവരെ അനുഭവപ്രദമായിട്ടില്ലാത്ത ഒരു അനുഭവത്തിന്റെ ആനന്ദം പ്രദാനംചെയ്യുക എന്നതാണ്. പുനരുദ്ധാനത്തിന്റെ അരൂപി നഷ്ടപ്പെട്ട;നോമ്പനുഭവത്തിന്റെ കദനങ്ങളിൽ തളയ്ക്കപ്പെട്ട വിശ്വാസജീവിതത്തിന് ആനന്ദം അനുഭവിക്കുവാൻ സാദ്ധ്യമല്ല എന്നാണ് ഫ്രാൻസിസ് മാർപ്പാപ്പ സൂചിപ്പിക്കുന്നത്. ക്രിസ്തുവുമായുള്ള ഒരു പുനഃസമാഗത്തിലൂടെ മാത്രമേ ഈ ആനന്ദം നമുക്ക് സാംശീകരിക്കാനാകൂ എന്ന് പരിശുദ്ധ പിതാവ് ഓർമ്മിപ്പിക്കുന്നു. ഈ ആനന്ദം കേവലം വ്യക്തികേന്ദ്രീകൃതം മാത്രമല്ല പങ്കുവയ്ക്കപ്പെടേണ്ടതുകൂടിയാണെന്നുള്ള ഓർമ്മപ്പെടുത്തലും ഇവിടെ കാണാവുന്നതാണ്.

**സർവ്വ സമ്മേളനത്വം (Inclusiveness) തുളുമ്പുന്ന സുവിശേഷീകരണ യജ്ഞം**

ആടുകളുടെ ഗന്ധം ഉൾക്കൊള്ളുന്ന ഇടയപാരമ്പര്യത്തെ ഉയർത്തിക്കാട്ടുകയാണ് പാപ്പ ഈ പ്രമാണരേഖയുടെ ആദ്യപേജുകളിൽത്തന്നെ ചെയ്തിരിക്കുന്നത്. നവസുവിശേഷീകരണത്തിൽ നാമേവരും പ്രാവർത്തികവല്ക്ക




രിക്കേണ്ട സമീപനത്തെ അടിവരയിട്ടുകൊണ്ടാണ് ഈ ആശയം പരിശുദ്ധപിതാവ് കുറിക്കുന്നത്. പാത എത്ര ദുഷ്കരവും ദൈർഘ്യമേറിയിതുമാകട്ടെ സുവിശേഷീകരണ പ്രക്രിയയിൽ പങ്കാളികളാകുന്ന നാം എല്ലാവരെയും ഉൾച്ചേർത്തുനിർത്താൻ ബാധ്യസ്ഥരാണ്. ദാരിദ്ര്യം, പാണ്ഡിത്യം, ദേശീയത, വർഗ്ഗീയത തുടങ്ങിയ സാമൂഹ്യ വിഭജന മാനദണ്ഡങ്ങളൊന്നുംതന്നെ ഈ സാർവ്വസമ്മേളന (All inclusive) ലക്ഷ്യത്തിന് വിഘാതമാകരുത് എന്ന് പാപ്പ നമ്മെ ഓർമ്മിപ്പിക്കുന്നു. ഗോതമ്പ് ചെടിയോടൊപ്പം കളകളുംകൂടി വളരുമ്പോൾ അസ്വസ്ഥത പുറപ്പെടുവിക്കാതെ ക്ഷമയോടെ കാത്തിരിക്കുന്ന കർഷകന്റെ പക്വമായ സമീപനത്തെ ഉദ്ധരിച്ചുകൊണ്ട് സുവിശേഷീകരണ ശ്രമത്തിലുണ്ടാകുന്ന ഓരോ ചെറിയമുന്നേറ്റങ്ങളിലും പ്രതീക്ഷാനിർഭരരായിരിക്കുവാൻ നാം ശ്രമിക്കണമെന്നാണ് ചൂണ്ടിക്കാണിക്കപ്പെടുന്നത്. ആധുനിക വിദ്യാഭ്യാസ-വികസന-സാമ്പത്തിക തത്വങ്ങൾ ഈ ഇൻക്ലൂസീവ് കാഴ്ചപ്പാടിന് ഉപോൽബലകമാകുന്നു. വൈരുദ്ധ്യങ്ങളും, ആന്തരികസംഘർഷങ്ങളും, വേർതിരിവുകളുംകൊണ്ട് കലുഷിതമായ ഒരു ലോകത്ത്; വിഭജനങ്ങളുടെ വേലിക്കെട്ടുകളില്ലാതെ ഏവർക്കും സുവിശേഷ ദർശനങ്ങളുടെ ആനന്ദദായകമായ ഫലം അനുഭവിക്കുവാൻ; നമുക്ക് കത്തോലിക്കാസഭയുടെ സാർവ്വത്രികതയുടെ പര്യായമായ ഈ സാർവ്വസമ്മേളനത്വത്തെ കൂടുതൽ വ്യക്തതയോടെ പ്രത്യക്ഷീകരിക്കേണ്ടത് ആവശ്യമാണ്. തുറവി (Openness), സൃഷ്ടിപരത (Creativity), സ്വയം നവീകരണം (Self Renewel), നിരന്തര അനുരൂപപ്പെടൽ (Continuous Adaptability), നിരന്തര സമ്പർക്കം (Continuous Interaction), സംഭാഷണം (Dialogue) തുടങ്ങിയ പദങ്ങളാണ് ഈ ഇൻക്ലൂസീവ് കാഴ്ചപ്പാടിന്റെ സവിശേഷതകൾ വിവരിക്കുവാൻ പരിശുദ്ധപിതാവ് ഉപയോഗിച്ചിരിക്കുന്നത്.

അടിസ്ഥാന പ്രേഷിത ഘടകമായ ഇടവകയുടെ കൂട്ടായ്മാമനോഭാവത്തിന് കാലാനുസൃതമായ ഒരു പുത്തനുണർവ് നൽകണമെന്ന് രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പ്രമാണരേഖകളുടെ വെളിച്ചത്തിൽ പരിശുദ്ധപിതാവ് നമ്മെ ആഹ്വാനംചെയ്യുന്നു. ഈ അടിസ്ഥാന സമൂഹങ്ങൾ (Basic Communities) പരിശുദ്ധാത്മാവിനാൽ പടുത്തുയർത്തപ്പെട്ട സഭയുടെ ധന്യതയുടെ സ്രോതസ്സുകൾ എന്നാണ് ഇവിടെ വിശേഷിക്കപ്പെട്ടിരിക്കുന്നത്. ആധുനിക മാനേജ്മെന്റ് ദർശനങ്ങൾ മുന്നോട്ടുവയ്ക്കുന്ന പങ്കാളിത്തവികസന കാഴ്ചപ്പാട് (Participatory Development Model) യഥാർത്ഥത്തിൽ ക്രൈസ്തവദർശനങ്ങളാൽ സമ്പുഷ്ടമാക്കപ്പെട്ട ഒരു സമീപനത്തിന്റെ പരിഷ്കൃതരൂപമാണെന്ന നിഗമനത്തിൽ നമുക്ക് എത്തിച്ചേരാൻ കഴിയും. വൈവിധ്യപൂർണ്ണവും സംഘർഷനിർഭരവുമായ പുതിയ സാമൂഹ്യപശ്ചാത്തലത്തിലേക്ക് കൂടുതൽ ആഴ്ന്നിറങ്ങി സുവിശേഷീകരണത്തിന്റെ ഫലം പുറപ്പെടുവിക്കുവാൻ പിതാവ് മുന്നോട്ടുവയ്ക്കുന്ന സർവ്വസമ്മേളനത്വ ദർശനം നമ്മെ സുസജ്ജരാക്കേണ്ടതുണ്ട്.

(തുടരും)






# മനസ്സൊരു പൂന്തോട്ടമാക്കുക

ബിനു കണ്ണന്താനം



മനുഷ്യമനസ്സ് ഒരു പൂന്തോട്ടമാണ്. അവിടെ നല്ലവിത്തുകൾ വിതച്ചാൽ അത് മനോഹരമായ ഒരു പൂന്തോട്ടമാകുന്നു. വിത്തുകളൊന്നും വിതച്ചില്ല എങ്കിൽ എന്തെങ്കിലുമൊക്കെ വളരും. പക്ഷേ അത് പാഴ് ചെടികളായിരിക്കും. മനസ്സിനെ ഒരു പൂന്തോട്ടമാക്കി മാറ്റുന്നവർക്കുമാത്രമേ ജീവിത വിജയം ഉണ്ടാകൂ. ജീവിതവിജയം നേടുക എന്നത് അത്ര എളുപ്പമല്ല എന്ന ധാരണ പരക്കെയുണ്ട്. എന്നാൽ അതത്ര ബുദ്ധിമുട്ടുള്ളകാര്യമല്ല എന്നതാണ് സത്യം. മനുഷ്യൻ ജീവിതവിജയം നേടാത്തത് വിജയിക്കാൻ കഴിയാത്തതുകൊണ്ടല്ല, മറിച്ച് എങ്ങനെ വിജയിക്കാൻ കഴിയും എന്ന് മനസ്സിലാക്കാത്തതുകൊണ്ടാണ്.നമ്മുടെമുന്നിൽ വരുന്ന അവസരങ്ങളെ ശരിയായവണ്ണം വിനിയോഗിക്കുക എന്നതാണ് പ്രധാനം.

അമേരിക്കയിൽവച്ച് ഞാൻ പങ്കെടുത്ത ഒരു ട്രെയിനിംഗ് പ്രോഗ്രാമിൽ ഞങ്ങൾക്ക് ക്ലാസ്സ് എടുക്കാൻ വന്ന W. C. Metty ഇരുപതാമത്തെ വയസ്സിൽ സ്വന്തമായി ഒരു ഡോളറിന്റെപോലും ആസ്തി ഉള്ളവനല്ലായിരുന്നു. എന്നാൽ ഇന്ന് അമേരിക്കയിലെ ഏറ്റവും മുന്നിലുള്ള സമ്പന്നരിലൊരാളാണ് അദ്ദേഹം. ഒരിക്കൽ Mettyയെ ഇന്റർവ്യൂ ചെയ്യാൻ പത്രക്കാരെത്തി. അവർ ചോദിച്ചു, സർ, ഭാഗ്യദേവതയുടെ കടാക്ഷം കൊണ്ടല്ലേ അങ്ങ് ഇത്രയും ജീവിതവിജയം നേടിയത് എന്ന്. Metty പറഞ്ഞു, സുഹൃത്തേ, ഭാഗ്യദേവത എന്ന സംഗതി (അവസരങ്ങൾ) എപ്പോഴും നമ്മുടെ തലക്കുചുറ്റും വട്ടം പറക്കുന്നുണ്ട്. ഇത് എന്റെ തലയ്ക്കുമുകളിൽ വന്നപ്പോഴെല്ലാം ഞാൻ അതിനെ പിടിച്ചു. അതാണ് എന്റെ ജീവിത വിജയരഹസ്യം. ഉടൻ എത്തി, പത്രക്കാരുടെ മറുചോദ്യം ഇത് അങ്ങയുടെ തലയ്ക്കുമുകളിൽ വന്നപ്പോഴൊക്കെ കയറി പിടിക്കാൻ സാധിച്ചത് ഒരു ഭാഗ്യമല്ലേ എന്ന് Metty പറഞ്ഞു, ഇവിടെയാണ് ഞാനും നിങ്ങളും തമ്മിലുള്ള വ്യത്യാസം അവസരങ്ങളാകുന്ന ഭാഗ്യദേവതകൾ നമ്മുടെ തലയ്ക്കുമുകളിൽ എത്തുമ്പോൾ പലപ്പോഴും നാം ഉറക്കം തൂങ്ങുകയായിരിക്കും. ഹലോ ഹൗആർയൂ ഞാൻ ഭാഗ്യദേവത, വേണമെങ്കിൽ കയറി പിടിച്ചോളൂ എന്നൊന്നും പറഞ്ഞ് അത് നിൽക്കില്ല. അത് അതിന്റെ പാട്ടിന് പോകും. ഞാനതുകാരണം എപ്പോഴും ചാടിക്കൊണ്ടേയിരുന്നു. എന്റെ തലയ്ക്കുമുകളിലൂടെ പോയ ഒരു അവസരത്തേയും ഞാൻ വെറുതേവിട്ടില്ല. അവയെല്ലാം ഞാൻ കൈക്കുമ്പിളിലൊതുക്കി ഞാൻ ജീവിതവിജയം നേടി. നമ്മളിൽ പലരും അവസരങ്ങൾ മുമ്പിൽ വരുമ്പോൾ തൊണ്ണൂറുശതമാനം അനുകൂല ഘടകമുണ്ടെങ്കിലും അതൊന്നും കാണില്ല. പത്തുശതമാനം പ്രതികൂല ഘടകമുണ്ടെങ്കിൽ അതും ഉയർത്തിപ്പിടിച്ച് കൊണ്ടുനടക്കും. ഈ കൂട്ടർക്ക് എങ്ങനെ ജീവിതവിജയം നേടാൻ സാധിക്കും?

ചിന്തകളാണ് ജീവിതപരാജയങ്ങൾ നമുക്ക് നേടിത്തരുന്നത്. കാരണം നമ്മുടെ ചിന്തകൾ കൊണ്ടാണ് നാം നമ്മുടെ സ്വഭാവം, വ്യക്തിത്വം, ജീവിതം പണിതുയർത്തുന്നത്. ഭാവിയിൽ നാം എന്താകണം, ജീവിതകാലം മുഴുവൻ എന്തായിരിക്കണം എന്ന് തീരുമാനിക്കുന്നത് നമ്മുടെ ചിന്തകളാണ്. എല്ലാ മതങ്ങളും, തത്വചിന്തകരും, ബുദ്ധിജീവികളും, മഹാന്മാരും തറപ്പിച്ചുപറയുന്നു, നമ്മുടെ ചിന്തകളുടെ സാക്ഷാത്ക്കാരമാണ് യഥാർത്ഥ നമ്മൾ.

വിശുദ്ധ ബൈബിൾ പറയുന്നു, ഒരു മനുഷ്യൻ ചിന്തിക്കുന്നതെന്തോ അതുപോലെ ആയിത്തീരും. ശ്രീബുദ്ധൻ പഠിപ്പിച്ചു, നാം എന്തായിരിക്കുന്നുവോ അതെല്ലാം നമ്മുടെ ചിന്തയുടെ ഫലമാണ്. ജീവിതം പണിതുയർത്തുന്നതിനുള്ള ഇഷ്ടികകളാണ് നമ്മുടെ ചിന്തകൾ. ചിന്തകളാകുന്ന ഇഷ്ടികകൾ ഒന്നൊന്നായി ഉയർത്തിവച്ച് നാം ജീവിതമാകുന്ന മഹാസൗധം പണിതുയർത്തണം. മനസ്സിൽ വരുന്ന ചിന്തകളാണ് ശക്തിയായി രൂപപ്പെടുന്നത്. അമേരിക്കൻ വിദ്യാഭ്യാസ ഗവേഷകനായ ജോൺ വില്യം ടീയർ പറഞ്ഞു, "സ്ഥിരമായ ചിന്തകളാണ് നമ്മുടെ ജീവിതം രൂപപ്പെടുത്തിയെടുക്കുന്നത്". നമ്മിൽ ജനിക്കുന്ന ചിന്തകളേക്കാൾ കൂടുതൽ അക്കാര്യത്തിൽ ആർക്കും ഒന്നും ചെയ്യാൻ കഴിയുകയില്ല. നമ്മുടെ ആത്മാർത്ഥ സുഹൃത്തുക്കൾക്കുപോലും നമ്മുടെ ജീവിതം രൂപപ്പെടുത്തിയെടുക്കുന്ന കാര്യത്തിൽ ഒന്നും ചെയ്യാൻ കഴിയുകയില്ല. ബിഷപ്പ് ജോൺ വില്യം പറഞ്ഞു, "നിങ്ങളുടെ മനസ്സിൽ ആഹ്ലാദകരമായ ചിന്തകൾ നട്ടുവളർത്തുക കാരണം ആഹ്ലാദകരമായ ചിന്തകൾ ആഹ്ലാദകരമായ ജീവിതം പ്രദാനം ചെയ്യുന്നു. നല്ല ചിന്തകൾ അനുഗ്രഹീതമായ അതിഥികളാണ്. അവയെ സ്നേഹപൂർവ്വം സ്വാഗതം ചെയ്യുക.

ഒരു ദിവസം ഏതാണ്ട് 36000 മുതൽ 60000 വരെ ചിന്തകളാണ് നമ്മുടെ മനസ്സിലേയ്ക്ക് എത്തുക. സാഹചര്യങ്ങൾക്കനുസൃതമായി ആവശ്യമുള്ളതും ഇല്ലാത്തതുമായ പലപല ചിന്തകളും ഇതിൽപെടും. ഇതിൽ അനാവശ്യ ചിന്തകൾക്ക് മനസ്സിൽ സ്ഥാനം കൊടുക്കാതിരിക്കുക. നമ്മുടെ തലയ്ക്കുമുകളിലൂടെ പറന്നുപോകുന്ന പക്ഷിക്കൂട്ടങ്ങളെ തടയുവാൻ നമുക്ക് സാധിക്കില്ല. പക്ഷേ ആ പക്ഷികളിൽ ചിലതുവന്ന് നമ്മുടെ തലയിൽ കൂടുകെട്ടുവാൻ ശ്രമിച്ചാൽ അത് തടയുവാൻ നമുക്ക് സാധിക്കും. അതുപോലെയായിരിക്കണം നമ്മുടെ ചിന്തകളും. ആവശ്യമുള്ളതിനുമാത്രം മനസ്സിൽ ഇടംകൊടുക്കുക.




# ജനപക്ഷ പ്രകടനപത്രികയുമായി

## മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി



തിരുവനന്തപുരം : രാജ്യത്ത് നടക്കുവാൻ പോകുന്ന പൊതുതെരഞ്ഞെടുപ്പിൽ വിവിധ രാഷ്ട്രീയ പാർട്ടികൾ പുറത്തിറക്കുന്ന പ്രകടനപത്രികയിൽ ഉൾപ്പെടുത്തുന്നതിനായി മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി സമാഹരിച്ച നിർദ്ദേശങ്ങൾ പ്രസിദ്ധീകരിച്ചു. ഞങ്ങളുടെ പ്രകടനപത്രിക എന്ന പേരിൽ പ്രസിദ്ധീകരിച്ച നിർദ്ദേശങ്ങൾ സൊസൈറ്റി ഡയറക്ടർ ഫാ. ബോവസ് മാത്യു കെ.പി.സി.സി. പ്രസിഡന്റ് വി. എം. സുധീരന് നൽകി. നിർദ്ദേശങ്ങൾ കേരളത്തിലെ വിവിധ രാഷ്ട്രീയ കക്ഷികളുടെ നേതാക്കന്മാർക്ക് നൽകും. ദേശീയതലത്തിൽ സോണിയാഗാന്ധി, രാഹുൽ ഗാന്ധി, നരേന്ദ്രമോദി, രാജ്നാഥ് സിംഗ്, പ്രകാശ് കാരാട്ട്, ജയലളിത, മുലായം സിംഗ് യാദവ്, നിതീഷ് കുമാർ, മമതാ ബാനർജി തുടങ്ങിയ നേതാക്കൾക്ക് നിർദ്ദേശങ്ങൾ അയച്ചുകൊടുക്കും. സ്ത്രീകളുടെയും പെൺക്കുട്ടികളുടെയും പ്രശ്നങ്ങൾക്കുള്ള പരിഹാര നിർദ്ദേശങ്ങളാണ് ചർച്ചയിലൂടെ സൊസൈറ്റി സമാഹരിച്ചത്. ശാക്തീകരണം, സാമൂഹ്യസുരക്ഷ, ആരോഗ്യം, പോഷകാഹാരം, വിദ്യാഭ്യാസം, അംഗവൈകല്യം, കായികം, ലിംഗസമത്വം, നിയമപരിരക്ഷ തുടങ്ങിയ വിവിധ മേഖലകളിലുള്ള പ്രമുഖരെ പങ്കെടുപ്പിച്ചാണ് ചർച്ച സംഘടിപ്പിച്ചത്.

വനിതാസംവരണ ബിൽ പാസ്സാക്കുക, കേന്ദ്ര സംസ്ഥാന ഗവൺമെന്റുകളുടെ സ്ത്രീകൾക്കു വേണ്ടിയുള്ള വകുപ്പുകളുടെ തലപ്പത്ത് സ്ത്രീകളെ തന്നെ നിയമിക്കുക, വിവിധ കമ്മീഷനുകളിലും ബോർഡുകളിലും സ്ത്രീ പ്രാതിനിധ്യം ഉറപ്പാക്കുക, വനിതാ പോലീസിന്റെ അംഗസംഖ്യ



വർദ്ധിപ്പിക്കുക, രാജ്യത്താകമാനം സ്ത്രി സുരക്ഷയ്ക്കായി ഒറ്റനമ്പർ ഹെൽപ്പ് ലൈൻ സ്ഥാപിക്കുക, വൃദ്ധസ്ത്രീകൾക്കായി സ്ത്രീ സുരക്ഷാ ക്ലിനിക്കുകൾ എല്ലാ ഗ്രാമങ്ങളിലും സ്ഥാപിക്കുക, സ്ത്രീകൾക്കായി ആരോഗ്യ ഇൻഷുറൻസ് സുരക്ഷാ പദ്ധതി ആരംഭിക്കുക, സ്കൂളുകളിൽ പെൺക്കുട്ടികൾക്ക് പ്രതിരോധ കുത്തിവയ്പ്, കാർഡ് നിർബന്ധമാക്കുക, മൂന്നു വയസ്സുവരെ കുട്ടികൾക്ക് സമീകൃതാഹാരം ലഭ്യമാക്കുക, രാജ്യത്താകമാനമുള്ള സ്കൂളുകളിൽ കൗൺസിലിംഗ് സംവിധാനം ലഭ്യമാക്കുക, കായിക ക്ഷമതയും ആരോഗ്യവും ഉറപ്പുവരുത്തുന്ന കായിക നയം രൂപീകരിക്കുക, തുടങ്ങിയ അറുപത് നിർദ്ദേശങ്ങളാണ് പ്രകടന പത്രികയിൽ പറഞ്ഞിട്ടുള്ളത്. ലിഡാ ജേക്കബ് ഐ.എ.എസ്, ഒളിമ്പ്യൻ ബോബി അലോഷ്യസ്, മാർ ഈവാനിയോസ് കോളജ് അധ്യാപകരായ ഡോ. ഷേർളി സ്റ്റുവർട്ട്, ഡോ. മേരി ജോർജ്ജ്, പട്ടം സെന്റ് മേരീസ് സ്കൂൾ ഹെഡ്മിസ്ട്രസ് ആശാ ആനി ജോർജ്ജ്, മാധ്യമ പ്രവർത്തകരായ സിന്ധു സൂര്യകുമാർ, സിന്ധ്യാ ചന്ദ്രൻ, തുമ്പ സെന്റ് സേവ്യേഴ്സ് കോളജ് അധ്യാപിക ഡോ. ഐറിസ് കൊയ്ലോ, ശിശുരോഗ വിദഗ്ദ ഡോ. സിസ്റ്റർ ഗ്ലോറിയ സി.എം, ഡോ. ശബ്ന, സാമൂഹ്യ പ്രവർത്തകരായ ഡോ. സോണിയാ ജോർജ്ജ്, സിസ്റ്റർ സാലി മൈക്കിൾ, നന്ദ, ജയ്സി ജയിംസ്, തിരുവനന്തപുരം നിഷിലെ ഫാക്കൽറ്റി മെമ്പർ ജീന മേരി ജോയി എന്നിവരാണ് നിർദ്ദേശങ്ങൾ നൽകിയത്. മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ഡയറക്ടർ ഫാ. ബോവസ് മാത്യു, പ്രോഗ്രാം കൺസൽട്ടന്റുമാരായ ഡോ. ജോളി കെ. ജയിംസ്, ബിന്ദു ഏബ്രഹാം, ചീഫ് പ്രോഗ്രാം കോർഡിനേറ്റർ രാജൻ എം. കാരക്കാട്ടിൽ എന്നിവരാണ് ചർച്ചയ്ക്ക് നേതൃത്വം നൽകയത്. മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി പ്രസിഡന്റ് കൂടിയായ മേജർ ആർച്ചുബിഷപ്പ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവയുടെ മുഖവുരയോടെയാണ് ജനപക്ഷ പ്രകടന പത്രിക പ്രസിദ്ധീകരിച്ചിരിക്കുന്നത്. സ്ത്രീകളുടെയും പെൺകുട്ടികളുടെയും പ്രശ്നങ്ങൾക്ക് അർഹമായ പരിഗണന നൽകിയില്ലെങ്കിൽ നമ്മുടെ സമൂഹം രോഗാതുരമായി തുടരുമെന്ന് കർദ്ദിനാൾ പറഞ്ഞു.






# ബഥനി ബൈബിൾ സ്റ്റഡീസ്

ബഥനി ആശ്രമത്തിന്റെ നേതൃത്വത്തിൽ എല്ലാവർഷവും നടത്തി വരുന്ന കുട്ടികൾക്കായുള്ള അവധിക്കാല ബൈബിൾ ക്യാമ്പ് ഈ വർഷം ഏപ്രിൽ-2ാം തീയതി മുതൽ നടത്തപ്പെടുന്നു. 'സ്വർഗീയ മന്ന' എന്ന വിഷയത്തെ ആസ്പദമാക്കിയാണ് ഈ വർഷം ക്യാമ്പുകൾ നടത്തുന്നത്. ക്യാമ്പുകൾ നടത്തുവാൻ ആഗ്രഹിക്കുന്ന ഇടവകകൾ മുൻകൂട്ടി അറിയിക്കുവാൻ താൽപ്പര്യപ്പെടുന്നു. BBS ക്യാമ്പുകൾ നടത്തുന്ന തീയതി ചുവടെ ചേർക്കുന്നു.

ഏപ്രിൽ 2 - 5 , 7 -10, 21 - 24, 25 - 28, 30 - മെയ് 3

ക്യാമ്പുകൾ ആവശ്യമുള്ള ഇടവകകൾ ചുവടെ ചേർക്കുന്ന.
അഡ്രസിൽ ബന്ധപ്പെടുക.

Fr. GEEVARGHESE THIRUVALIL OIC
BETHANY NAVAJEEVAN PROVINCE
NALANCHIRA, TRIVANDRUM - 15
KERALA P.H 8547580138

# PONTIFICAL INSTITUTE
# OF
# THEOLOGY AND PHILOSOPHY
## ALWAYE, KERALA, INDIA

**മോൺസിഞ്ഞോർ ജോർജ്ജ് പുത്തൻപുര - ഫാ. ജോൺ കുന്നപ്പള്ളി അവാർഡിനുള്ള കൃതികൾ ക്ഷണിക്കുന്നു**

അവാർഡ് 15001 രൂപയും, പ്രശസ്തിപത്രവും, ഫലകവും ആയിരിക്കും.

താഴെ പറയുന്ന നിബന്ധനകൾക്കനുസൃതമായിരിക്കും അവാർഡിനുള്ള കൃതികൾ പരിഗണിക്കപ്പെടുന്നത്:

1. ഗ്രന്ഥകർത്താക്കൾ കത്തോലിക്കാ വൈദികരായിരിക്കണം.
2. ഗ്രന്ഥങ്ങൾ മലയാളഭാഷയിൽ രചിക്കപ്പെട്ട മൂലകൃതികളാവണം.
3. കൃതികൾ ബൈബിൾ, ദൈവശാസ്ത്രം, തത്ത്വശാസ്ത്രം, തിരുസഭ, ആരാധനക്രമം തുടങ്ങിയ സഭാസംബന്ധമായ വിഷയങ്ങളെ സംബന്ധിച്ചിട്ടുള്ളതായിരിക്കണം.
4. കൃതികൾ ഏകകർത്തൃത്വം ആയിരിക്കണം.
5. കൃതികൾ 2009 ജനുവരിക്കും 2014 ജനുവരിക്കും ഇടയിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതും ആദ്യപതിപ്പുമാകണം.
6. മൂല്യകൃതിയുടെ 3 കോപ്പി വീതം 2014 ഏപ്രിൽ 30-ന് മുമ്പായി ഓഫീസിൽ എത്തിയിരിക്കണം.

കൃതികൾ അയക്കേണ്ട വിലാസം:

Msgr. Puthenpura-Fr. Kunnappally Award
C/o Fr. Chacko Puthenpurackal
St.Joseph's Pontifical Seminary
Carmelgiri, Aluva- 683102
Kerala





**സഭയുടെ**
**കെട്ടുപണിയിൽ**
**പങ്കാളികളാകാം**

**വായിക്കുക**
**വരിക്കാരാകുക**
**പ്രചരിപ്പിക്കുക**





# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

**ഏറെ പുതുമകളോടെ,**
**പുതിയ പംക്തികളോടെ**
**കെട്ടിലും മട്ടിലും ആകർഷകമായി**
**എല്ലാ കുടുംബങ്ങളിലേക്കും.**

നിങ്ങളുടെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങൾ കാഹളം വായനക്കാരുമായി പങ്കുവയ്ക്കുക.
വിവാഹം, വിവാഹവാർഷികം, ചരമവാർഷികം എന്നിവയുടെ പരസ്യങ്ങൾ
മിതമായ നിരക്കിൽ കാഹളം പ്രസിദ്ധീകരിക്കുന്നു.
*കൂടുതൽ വിവരങ്ങൾക്ക്* - ഫാ. തോമസ് മുകളുംപുറത്ത്, സർക്കുലേഷൻ & പരസ്യവിഭാഗം 9447715695

RNI Licence No. 5675/1960
Postal Reg. No. KL/TV(N)284/2012-14
Date of Publication 27-2-2014
Posting Date 28, 29 of every month
Christavakahalam Monthly March 2014
Annual Subscription Rs. 150/-
Single Copy Rs. 15/-



ഭാരത കത്തോലിക്കാ
മെത്രാൻ സംഘത്തിന്റെ
(CBCI)
പ്രസിഡന്റായി
തെരഞ്ഞെടുക്കപ്പെട്ട
അത്യുന്നത കർദ്ദിനാൾ
മോറാൻ മോർ
ബസേലിയോസ് ക്ലീമീസ്
കാതോലിക്കാ ബാവയ്ക്ക്
ആശംസകൾ



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum - 4, Phone: 0091 471 2446116, 2443374, e-mail: stmaryspattom@gmail.com